

## നവവൈദികർ ഗുരുവിനോടൊപ്പം

ന്യൂയോർക്ക്: വാഷിംഗ്ഡൻ സെ. തോമസ് ഇടവകയിൽപ്പെട്ട ഫാ. സി. എം. മാത്യു അലക്സാണ്ടറുടെ പുത്രൻ ഡീ. അലക്സ് മാത്യുവിനും, ക്യൂൻസ് സെൻറ് ഗ്രീഗോറിയോസ് ഇടവകാംഗമായ ഡീ. ജോർജ് മാത്യുവിനും വട്ടശ്ശേരിൽ തിരുമേനിയുടെ ഓർമ്മപ്പെരുനാളിനോടനുബന്ധിച്ച് ഫെ. 26.-ന് ന്യൂയോർക്കിലെ റഡീമർ പള്ളിയിൽവച്ച് ഡോ. തോമസ് മാർ മക്കാറിയോസ് തിരുമേനി കാനഡാ ഭദ്രാസനത്തിലേക്ക് കശ്ശീശാപ്പട്ടം നല്കി.

അമേരിക്കയിലെ നമ്മുടെ രണ്ടാം തലമുറക്കാരിൽനിന്ന്, ഇവിടെയുള്ള കുട്ടികളുടേയും യുവജനങ്ങളുടേയും ഇടയിൽ പ്രവർത്തിക്കുന്നതിന് മുൻപോട്ടു വന്നിരിക്കുന്ന ഫാ. അലക്സ് വാഷിംഗ്ടൻ സെൻറ് തോമസ് പള്ളി മാനേജിംഗ്കമ്മററി അംഗമായിട്ടും അമേരിക്കൻ ഭദ്രാസന വിദ്യാർത്ഥി പ്രസ്ഥാനത്തിൻെറ ദേശീയകമ്മററി അംഗമായിട്ടും പ്രവർത്തിച്ചിട്ടുണ്ട്. വിർജീനിയ തിയോളജിക്കൽ സെമിനാരി വിദ്യാർത്ഥിയാണ് ഫാ. അലക്സ്. ഫാ. ജോർജ് മാത്യു ന്യൂയോർക്കിലെ വ്ളാഡിമർ സെമിനാരിയിൽ പാനം പൂർത്തിയാക്കി.

---

## രാജു വർഗീസിന് വൈററ് ഹൌസിലേക്കു ക്ഷണം



ന്യൂയോർക്ക്:

അമേരിക്കയിലെ Indo American Political Affairs Council (N. J.) Chaptor Chairman, Indo American Forum for Political Education National Treasurer എന്നീനിലകളിൽ പ്രശസ്തമായ സേവനം അനുഷ്ഠിക്കുന്ന മി. രാജു എം. വർഗീസ് പ്രസിഡൻറ് ബിൽ ക്ലിൻറൻെറ ഹെൽത്തു കെയർ പോളിസിയുടെ ഭാഗമായി ഏപ്രിൽ 28-ാം തീയതി White House-ൽ ചേർന്ന സമ്മേളനത്തിലേക്ക് പ്രത്യേകം ക്ഷണിക്കപ്പെട്ടതനുസരിച്ച് സംബന്ധിക്കുകയുണ്ടായി. സമ്മേളനത്തിൽ അമേരിക്കയുടെ നാനാഭാഗത്തുനിന്ന് ക്ഷണിക്കപ്പെട്ട ഉന്നത നേതാക്കളാണ് സംബന്ധിച്ചത്.

മി. രാജു വർഗീസിന് അമേരിക്കൻ ഭദ്രാസനത്തിൽനിന്നു സഭാമാനേജിംഗ് കമ്മററിയിലേക്ക് പ. ബാവാ നോമിനേററു ചെയ്തിട്ടുണ്ട്.

1994 മേയ് 15-ാം തീയതി ഇൻഡ്യൻ പ്രധാനമന്ത്രി മി. നരസിംഹറാവു അമേരിക്ക സന്ദർശിച്ച അവസരത്തിൽ വാഷിംഗ്ഡനിൽവച്ച് അമേരിക്കൻ കോൺഗ്രസിൻെറ Joint Session നിൽ നടത്തിയ പ്രസംഗത്തിൽ സംബന്ധിക്കുന്നതിനു പ്രത്യേകം ക്ഷണിക്കപ്പെട്ടവരിൽ മി. രാജു വർഗീസും ഉൾപ്പെട്ടിരുന്നു.

# മലങ്കരസഭ

മാസിക

ലക്കം 6

പുസ്തകം 49

ജൂൺ 1994






PATRON SAINT



| | |
|---|---|
| ആയുഷ്ക്കാല വരിസംഖ്യ | 250 |
| വാർഷിക വരിസംഖ്യ | 20 |
| വിദേശത്തേക്ക് (Airmail) | 200 |

MALANKARA SABHA
Devalokam
Kottayam-686038
Kerala, S. India
Phone: 578234
578499

പത്രാധിപക്കുറിപ്പ്:

# ബന്ദുകളുടെ ബന്ദികൾ

## ഫാ. ഡോ. ജേക്കബ് കുര്യൻ

പുതിയ അദ്ധ്യയനവർഷം ആരംഭിക്കുകയായി. അറിവിന്റെ നിറവുകൾ തേടി ആരോമലുണ്ണികൾ ആവേശത്തോടെ ഇറങ്ങിപ്പുറപ്പെടാൻ സമയമായി. ജ്ഞാനത്തിലും, വളർച്ചയിലും ദൈവത്തിന്റെയും മനുഷ്യരുടെയും കൃപയിലും നിറയുവാൻ ഈ വർഷത്തെ അദ്ധ്യയനവും ഇടനൽകട്ടെ എന്ന് പ്രാർത്ഥിക്കുന്നു, ആശംസിക്കുന്നു. പക്ഷേ പഠനത്തിലും ജീവിതത്തിലും ''ബന്ദി''ന്റെ കാലവർഷ പെയ്ത്തും ആരംഭിച്ചുകഴിഞ്ഞു.

നേരത്തേ നിശ്ചയിച്ചിരുന്ന അദ്ധ്യയനാരംഭദിനം വാഹന ബന്ദിന്റെ വെല്ലുവിളിക്കു മുമ്പിൽ മാററിവയ്ക്കപ്പെട്ടു. ഇനിയും വിദ്യാലയങ്ങൾ തുറക്കുവാൻ ഉദ്ദേശിക്കപ്പെടുന്ന ദിനവും ഏതെങ്കിലും ബന്ദായി മാറിക്കൂടെന്നില്ല. അങ്ങനെ ഓരോ മാസവും ഓരോ സംസ്ഥാനബന്ദും ഓരോ ആഴ്ചയും ഓരോ പ്രാദേശികബന്ദും! ബന്ദുകളുടെ ബന്ദികൾ ആയി പാവം ജനവും, പ്രത്യേകിച്ച് പഞ്ചപാവം കുഞ്ഞുങ്ങളും, 'സംഭവാമി' തുടരെ തുടരെ.

ഒരുവിധത്തിൽ പറഞ്ഞാൽ ശബ്ദ മലിനീകരണം, വായു മലിനീകരണം, ഇന്ധനവ്യയം, പണവ്യയം മുതലായ പലതിൽ നിന്നും ബന്ദ് മോചനം നൽകുന്നു! പരദൂഷണം, പാരവയ്ക്കൽ

മുതലായതു പലതും പ്രാദേശികതലത്തിൽ പുരോഗമിച്ചാലും ദൂരം താണ്ടിയുള്ള പല സാഹസങ്ങളും ധാർമ്മികതലത്തിൽ ഒഴിവായിക്കിട്ടുന്നു! സ്വന്തം വാഹനം ഓടിക്കുവാനുള്ള വിധിയോ സ്ഥിതിയോ ഇല്ലാത്ത അജപാലകന്മാർക്ക് 'നട'രാജനിൽ ആടുകളെ സന്ദർശിക്കുവാനുള്ള സുവർണ്ണാവസരം! പെട്ടെന്നു വീണുകിട്ടുന്ന വിശ്രമാവസരം സന്ദർശകരെ ഒഴിവാക്കിയെന്നുറപ്പു നൽകുന്നതിനാൽ, ശാബത് പുനരവതാരം ചെയ്തതായി വന്നതല്ലേ ബന്ദെന്ന് വിചാരിക്കുകയുമാവാം.

പക്ഷേ ബന്ദിന്റെ ബന്ധനവും ഭീകരമായിക്കൊണ്ടിരിക്കുന്നു. മനസ്സുറപ്പിച്ച് ഒന്നും മുൻകൂട്ടി ക്രമീകരിക്കുവാൻവയ്യ. ഉദ്യോഗം വഹിക്കുന്നവർക്ക് ബന്ദുദിനങ്ങൾ കാഷ്വൽ അവധികളും മെഡിക്കൽ അവധികളും ആയി പരിണമിച്ച് ''അവധിനഷ്ട സിൻഡ്രോം'' എന്ന പുതിയ രോഗം വ്യാപിക്കുന്നു. പ്രിയപ്പെട്ടവർക്ക് അടിയന്തിര വൈദ്യസഹായം വേണ്ടിവരുമ്പോഴാണ് ബന്ദിന്റെ ശാന്തത എത്ര ഭയങ്കരം എന്ന് മനസ്സിലാകുന്നത്.

വാഹനബന്ദ്, വിദ്യാഭ്യാസബന്ദ്, മെഡിക്കൽബന്ദ്, വ്യാപാര വ്യവസായബന്ദ്............ഇങ്ങനെയുള്ളവയ്ക്കൊക്കെ സ്ഥിരം സംവിധാനങ്ങളും ഉപവകുപ്പുകളും വകുപ്പദ്ധ്യക്ഷന്മാരും ജീവനക്കാരും രൂപപ്പെട്ടുകഴിഞ്ഞു. 'പ്രതിപക്ഷം' എന്നത് എക്കാലവും ഉണ്ടെന്നും അവർ മരിച്ചിട്ടില്ല മരിപ്പിച്ചിട്ടേ ഉള്ളൂവെന്നും ജനം മനസ്സിലാക്കാൻ ഇതല്ലാതെ മറ്റെന്തു വഴി? പ്രകടനതൊഴിലാളികൾക്ക് പെൻഷനും ഭവനനിർമ്മാണ വായ്പയും ഒക്കെ തയാറായി വരുന്നുവെന്നു കേട്ടാലും, ജനം ഭയപ്പെടരുത്.

ബന്ദുകളുടെ ബന്ദികളായ പാവം ജനത്തിനു മാത്രം മോചനമില്ലെന്നു പറയാമെങ്കിലും, അങ്ങനെ ഒരു ജനം ഉണ്ടോയെന്നുള്ളതാണ് ഇന്നത്തെ ചോദ്യം. ആ ജനം പണ്ടേ മരിച്ചു അവരുടെ അസ്ഥിപഞ്ജരങ്ങൾ വീതംവയ്ക്കപ്പെട്ടുകഴിഞ്ഞു, മതങ്ങൾക്കും രാഷ്ട്രീയ പാർട്ടികൾക്കും വർഗ്ഗീയ സംഘടനകൾക്കുമായി. അവയുടെ പരീക്ഷണശാലകളിൽ അവ തൂങ്ങിക്കിടക്കുന്ന കാഴ്ച മാത്രമേ ഇന്നു കാണാനുള്ളു. ഈ അസ്ഥിപഞ്ജരങ്ങളെ കൂട്ടിമുട്ടിക്കുവാൻമാത്രം പര്യാപ്തമായ കാറ്റുകളെ ഇന്ന് അടിക്കുന്നുള്ളൂ. ഈ അസ്ഥികളെ ജീവിപ്പിക്കുന്ന കാറ്റ് ഉത്ഭവിക്കേണ്ട സ്ഥാനങ്ങളും സ്ഥാപനങ്ങളും നിതാന്തദിവ്യ ബന്ദുകളായി പണ്ടേ മാറിക്കഴിഞ്ഞുവെന്നു തോന്നിപ്പോകുന്നു. ★

## ഇതളുകളിൽ

## 1994 മെയ് 26-ന് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ യോഗത്തിൽ പ. കാതോലിക്കാബാവാ ചെയ്ത

# അദ്ധ്യക്ഷ പ്രസംഗം

നമ്മുടെ വാത്സല്യവാന്മാരായ സഹോദര മെത്രാപ്പോലിത്തന്മാരേ, പ്രിയപ്പെട്ട വൈദികരേ, മലങ്കരസഭയുടെ അരുമസന്താനങ്ങളായ അത്മായ പ്രതിനിധികളേ,

മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷന്റെ ഈ സമ്മേളനം എത്ര വലിയ ആനന്ദമാണ് നിങ്ങളുടെ ഹൃദയങ്ങളിലെന്നപോലെ, ബലഹീനനായ നമ്മുടെ ഹൃദയത്തിലും പകർന്നുതരുന്നത്. മലങ്കരസഭയുടെ പ്രഖ്യാപിത പരിശുദ്ധനും പിതാവുമായ പരുമല തിരുമേനിയുടെ തിരുശേഷിപ്പിടം സ്ഥിതിചെയ്യുന്ന ഈ പാവനസ്ഥലത്തുവച്ച് വീണ്ടും അസോസ്യേഷൻയോഗം കൂടുവാനിടയായതു ദൈവനിയോഗമായി നാം കരുതുന്നു. 1991 ഏപ്രിൽ 29-ാംതീയതി പരുമല തിരുമേനിയുടെ നാമത്തിലുള്ള ഈ ഓഡിറ്റോറിയത്തിൽവച്ച് പൗരസ്ത്യ കാതോലിക്കായായി നാം സ്ഥാനാരോഹണം ചെയ്യപ്പെട്ടതിനുശേഷം ഇത് രണ്ടാംപ്രാവശ്യമാണ് ഇവിടെവച്ചുതന്നെ മലങ്കര അസോസ്യേഷൻ യോഗം ചേരുന്നത്. പരിശുദ്ധ പിതാവിന്റെ സന്നിധാനം നമുക്ക് പ്രചോദനം നൽകട്ടെ.

1992 സെപ്ററംബർ 10-ാംതീയതി നമ്മുടെ പിൻഗാമിയായി നിയുക്ത കാതോലിക്കായെയും മേല്പട്ടസ്ഥാനത്തേക്ക് മററു രണ്ടുപേരെയും മലങ്കര അസോസ്യേഷൻ ഇവിടെവച്ച് യോഗം ചേർന്ന് തെരഞ്ഞെടുക്കുകയുണ്ടായല്ലോ. 1993 ജനുവരിയിൽ അമേരിക്കയിൽവച്ചു നടന്ന ഹൃദയശസ്ത്രക്രിയയ്ക്കുശേഷം നിങ്ങളുടെ ഏവരുടെയും പ്രാർത്ഥനയാലും ദൈവംതമ്പുരാന്റെ അളവററ കൃപയാലും നാം ഇപ്പോൾ സുഖം പ്രാപിച്ച് വീണ്ടും ഈ മഹാസമ്മേളനത്തിൽ അദ്ധ്യക്ഷം വഹിക്കുവാനും നിങ്ങളെ ഏവരെയും ഒരുമിച്ച് കാണുവാനും അവസരം ലഭിച്ചതിൽ നാം ദൈവത്തെ സ്തുതിക്കുന്നു.

ഈ യോഗത്തിൽ സംബന്ധിക്കുന്നതിന് ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽനിന്ന് ഇവിടെ എത്തിയിട്ടുള്ള മലങ്കര ഓർത്തഡോക്സ് സഭാമക്കളായ നിങ്ങളെ എല്ലാവരെയും സ്വാഗതം ചെയ്യുന്നതിൽ നമുക്ക് അതിയായ സന്തോഷമുണ്ട്. മലങ്കരസഭ ഇന്ന് ആഗോളവ്യാപകമായി തീർന്നിരിക്കുകയാണ്. നമ്മുടെ കർത്താവായ യേശുമിശിഹായുടെ പന്ത്രണ്ട് അപ്പോസ്തോലന്മാരിൽ ഒരുവനും ഇൻഡ്യയുടെ കാവൽപിതാവുമായ പരിശുദ്ധ മാർ തോമ്മശ്ലീഹാ എ. ഡി. 52-ൽ നമ്മുടെ നാട്ടിൽവന്ന് സ്ഥാപിച്ച ഈ സഭ തഴച്ചുവളർന്ന്, പടർന്നു പന്തലിച്ച്, പൂത്തുകുലച്ച് നില്ക്കുന്നതു കാണുമ്പോൾ ദൈവംതമ്പുരാനോടുള്ള നന്ദികൊണ്ട് നമ്മുടെ ഹൃദയം കവിഞ്ഞൊഴുകുന്നു. 1912-ൽ ദൈവകൃപയാൽ കിഴക്കിന്റെ കാതോലിക്കായുടെ സിംഹാസനം മലങ്കരയിൽ പുന:സ്ഥാപിക്കപ്പെടുകയും മലങ്കരസഭ അതിന്റെ പൗരാണികത്വവും പാരമ്പര്യവും നിലനിർത്തിക്കൊണ്ട് ഒരു സ്വതന്ത്രസഭയായി തന്നെ വളർന്നുയരുകയുമാണുണ്ടായത്.

ഇന്ന് മലങ്കരസഭ, മലങ്കരയിൽമാത്രം ഒതുങ്ങിനില്ക്കുന്ന ഒരു കൊച്ചുസഭയല്ലെന്നുള്ളതിന്, ഭാരതത്തിന്റെ വിവിധ ഭാഗങ്ങളിൽനിന്നു മാത്രമല്ല, അമേരിക്ക, കാനഡാ, യു. കെ. യൂറോപ്പ്, മലേഷ്യ, സിംഗപ്പൂർ, ഗൾഫ്രാജ്യങ്ങൾ എന്നിങ്ങനെ വിദേശത്തുള്ള നമ്മുടെ ഇടവകകളിൽനിന്നുംകൂടി പ്രതിനിധികൾ വന്നെത്തി നമ്മുടെ മുമ്പാകെ കൂടിയിരിക്കുന്ന ഈ മഹാസമ്മേളനം സാക്ഷ്യംവഹിക്കുന്നു. ഇന്ന് നാം ഭാരതത്തിലെ സ്വതന്ത്ര ദേശീയ സഭയാണ്. ഒരു സർവലൗകീക സഭയാണ്. ദൈവത്തിന്റെ കരുണ. ദൈവത്തിന് മഹത്വം.

ഈ അവസരത്തിൽ, സഭയുടെ നിലനില്പിനും, വളർച്ചയ്ക്കും, സ്വാതന്ത്ര്യത്തിനുംവേണ്ടി ദീർഘദൃഷ്ടിയോടും, കർമ്മധീരതയോടും സമർപ്പണ മനോഭാവത്തോടും ആത്മവിശ്വാസത്തോടുംകൂടി പ്രവർത്തിച്ചുവന്ന നമ്മുടെ മുൻഗാമികളായ മലങ്കര മെത്രാപ്പോലീത്താമാരെയും, അവരുടെ പിന്നിൽ അണിനിരന്ന് ക്ലേശങ്ങളും ത്യാഗങ്ങളും സഹിച്ച് ധീരതയോട് പോരാടി, സഭയ്ക്ക് എല്ലാവിധ ശക്തിയും നൽകിവന്ന നമ്മുടെ പൂർവികന്മാരായ വിശ്വാസികളെയും നമുക്ക് വിസ്മരിക്കാവുന്നതല്ല. നിങ്ങളും നിങ്ങളുടെ പൂർവ്വപിതാക്കന്മാരുടെ കാലടികളെ പിന്തുടർന്നുകൊണ്ട് സഭയുടെ നന്മയ്ക്കുവേണ്ടി, ബലഹീനനായ നമ്മോടും, നമ്മുടെ സഹോദര മെത്രാപ്പോലീത്താമാരോടും, സഭയിലെ എല്ലാ ചുമതലക്കാരോടും ചേർന്ന് എന്തു ത്യാഗവും സഹിച്ച് സുധീരം സഭയ്ക്കുവേണ്ടി പോരാടുമെന്ന് നാം പരിപൂർണ്ണമായി വിശ്വസിക്കുന്നു.

നമ്മുടെ സഭ എത്രയോ പ്രതിസന്ധിഘട്ടങ്ങളെയാണ് തരണം ചെയ്യേണ്ടിവന്നിട്ടുള്ളത്. അപ്പോഴെല്ലാം ദൈവംതമ്പുരാൻ നമ്മുടെ സഭയെ അത്ഭുതവഹമാംവണ്ണം രക്ഷിച്ച് കടത്തിക്കൊണ്ടുപോന്നിട്ടുണ്ട് എന്നും സഭ കൂടുതൽ കൂടുതൽ ശക്തി ആർജിച്ചുകൊണ്ടിരുന്നു എന്നും ഉള്ളകാര്യം ഓർക്കു

(ശേഷം 37-ാം പേജിൽ)




ഫാ. സോളമൻ ഒ. ഐ. സി.,

(ബഥാന്യൻ)

## പെന്തിക്കോസ്തിക്കുശേഷം മൂന്നാം ഞായറാഴ്ച (June: 12)

(ലൂക്കാ. 6: 35–46)

### 1. യേശുക്രിസ്തു ജീവന്റെ അപ്പം

ശാരീരിക വളർച്ചയ്ക്ക് ഭക്ഷണപാനീയങ്ങൾ. ആത്മീയവളർച്ചയ്ക്ക് ജീവന്റെ അപ്പം. എത്രപോഷകമൂല്യമുള്ള ഭക്ഷണം കഴിച്ചാലും ശാരീരികവും ബുദ്ധിപരവുമായ വളർച്ച മുരടിക്കുന്ന വാർദ്ധക്യകാലം നമുക്കായി കാത്തിരിക്കുന്നു. ജീവന്റെ അപ്പം നാം ഉൾക്കൊള്ളുന്നതുമൂലം ആത്മീക വളർച്ചയിൽ നാം അനസ്യൂതം പുരോഗമിക്കും. ഈ ദൃശ്യസഭാജീവിതത്തിൽനിന്നും അദൃശ്യസഭാജീവിതങ്ങളിലേക്ക് അത് നമ്മെ വഴിനടത്തും.

മൺമയനായ മനുഷ്യന്റെ ഈ ജീവനും, ജീവിതവും നിലനിർത്തുവാൻ നിർജീവങ്ങളായ ഭക്ഷണപാനീയങ്ങൾ, Oxygen ഇവ ഉൾക്കൊള്ളുന്നു. എന്നാൽ പ്രകൃതിയിൽനിന്നും എടുക്കപ്പെട്ടിട്ടുള്ള ശരീരത്തിന്റെ വളർച്ചയും, ആരോഗ്യവും ലക്ഷ്യമാക്കിയാണോ നാം കർത്താവിന്റെ തിരുശരീര രക്തങ്ങൾ സ്വീകരിക്കുന്നത്. അങ്ങനെ കരുതുവാൻ പ്രയാസമുണ്ട്. നശ്വരമായ ഈ ലോകത്തിൽത്തന്നെ ജീർണ്ണിച്ച്, മണ്ണ് മണ്ണോടു ചേരുവാനിരിക്കുന്ന ഈ കാണപ്പെടുന്ന ശരീരത്തിന്റെ വളർച്ചയ്ക്കുള്ളതല്ല യേശുക്രിസ്തുവാകുന്ന ജീവന്റെ അപ്പം. വി: മാമോദീസായിൽകൂടി നാം ദൈവത്തിന്റെ മകനായി, മകളായി ആത്മീക ജനനവും, ജീവനും ജീവിതവും സ്വായത്തമാക്കിയിരിക്കുന്നു.

ജീവന്റെ അപ്പമായ യേശുക്രിസ്തുവിൽ വിശ്വാസം ഇല്ലാത്തവർ, രക്ഷിതാവായി അംഗീകരിക്കാത്തവർ ഇവരിൽ എല്ലാം ജീവൻ നിലനിൽക്കുന്നുണ്ട്. ഏതു ജീവൻ? ഇന്നു കാണുന്നതും നാളെ വാടിപ്പോകുന്നതുമായ ജീവൻ. (സങ്കീ: 92.7). ആരോഗ്യവും ശക്തിയും വർദ്ധിക്കുവാൻ ആഹാര പദാർത്ഥങ്ങൾ സഹായിക്കും. ആത്മീകമായ പുതുജീവനും ബലവും, ശക്തിയും സ്വന്തമാക്കുവാൻ ജീവന്റെ അപ്പം സ്വീകരിക്കുക.

മരണം വാണരുളുന്ന ഈ ലോകത്തിൽ ജീവൻ നിലനിർത്തുന്ന അപ്പമാണ് യേശുതമ്പുരാൻ. (യോഹ. 6:51) അതിനാൽ യേശുതമ്പുരാൻ മരണമില്ലായ്മയുടെ ഔഷധം എന്ന് അറിയുന്നു.

### 2. ഒരുനാളും വിശക്കുകയില്ല, ദാഹിക്കുകയുമില്ല

ഈ ലോകജീവിതത്തോടു ബന്ധപ്പെട്ട ഒരു സംവാദമല്ല മശിഹാതമ്പുരാൻ ഇവിടെ നടത്തുന്നത്.

ആരോഗ്യമുള്ള മനുഷ്യന് വിശപ്പുണ്ട്. ഭക്ഷണത്തോട് ആഗ്രഹമുണ്ട്. എന്നാൽ ഉപകാരപ്രദമായത് ആഗ്രഹിക്കുകയും, ഉപദ്രവകരമായത് തള്ളിക്കളയുകയും വേണം. നല്ല ഭക്ഷണം എന്നു കരുതി നാശകരമായ ഭക്ഷണംകഴിച്ച് ആത്മാവ് മൃതിയടയുവാൻ അനുവദിച്ചുകൂടാ. മശിഹാ തമ്പുരാൻ വിശപ്പുള്ളവനായി കണ്ടപ്പോൾ സാത്താൻ പരീക്ഷിച്ചു. (മത്താ. 4:3) ആ വിശപ്പും, ദാഹവും പാപത്തിലേക്ക് തന്നെ നയിച്ചില്ല. മനുഷ്യന്റെ ബലഹീനതകളാൽ, ആഗ്രഹങ്ങളാൽ പരീക്ഷിക്കപ്പെടുമ്പോൾ (യാക്കോ. 1:14) ജീവന്റെ അപ്പമായ മശിഹാതമ്പുരാൻ ബലഹീനതകളിൽ നമ്മെ ബലപ്പെടുത്തും.

ധനവാന്റെയും ലാസറിന്റെയും ഉപമയിൽ ധനവാന്റെ വിശപ്പും ദാഹവും (ലൂക്കാ. 16:24-25) ഇന്നും തുടരുന്നതായി ചിന്തിക്കുന്നതിൽ തെറ്റില്ല. ലാസർ സംതൃപ്തിയുടെ അനുഭവത്തിൽ നിലനിൽക്കുന്നു.

സ്വർഗ്ഗത്തിൽനിന്ന് ഇറങ്ങിവന്ന ജീവന്റെ അപ്പമായ എന്റെ രക്ഷകാ, നീ എന്നിൽ വസിച്ച് എന്റെ ആത്മാവിനെ നിങ്കലേക്ക് ഉയർത്തി, നിത്യജീവന്റെ അനുഭവത്തിലേക്ക് എന്നെ നയിക്കേണമെ.

## പെന്തിക്കോസ്തിക്കുശേഷം നാലാം ഞായറാഴ്ച (June 19)

(ലൂക്കാ. 10: 1–16)

### 1. നിങ്ങൾ പോകുവീൻ

മശിഹാതമ്പുരാൻ ചെല്ലുവാനുള്ള പട്ടണത്തിലേക്കും സ്ഥലത്തിലേക്കും അവരെ തനിക്കുമുമ്പായി ഈരണ്ടായി അയച്ചു. എഴുപതുപേരുടെ വിളിയും ആഹ്വാനവും പുതിയ നിയമത്തിലും അർത്ഥവത്തായിരിക്കുന്നു. യേശുക്രിസ്തുവിന്റെ ആഗമനം വളരെയേറെ പുതുമകൾ നിറഞ്ഞതാണ്. ഒരു പുതിയ യുഗം സമാഗതമായിരി

(ശേഷം 31-ാം പേജിൽ)

# യഹോവയുടെ സാക്ഷികൾ

ഫാ. ററി. ജെ. ജോഷ്വാ

(V)

## പരിശുദ്ധാത്മാവിന്റെ ആളത്വം:

ത്രിത്വനിഷേധികളായ റസ്സൽമതക്കാർ പരിശുദ്ധാത്മാവിന്റെ ആളത്വത്തെയും ദൈവത്വത്തെയും ചോദ്യം ചെയ്യുന്നു. പരിശുദ്ധാത്മാവിന് ആളത്വമില്ല എന്നവർ പഠിപ്പിക്കുന്നു. "വിശുദ്ധാത്മാവെന്നുള്ളത് ദൈവത്തിന്റെ അദൃശ്യമായ ചൈതന്യശക്തിയാണ്" (ദൈവംസത്യവാൻ—പേജ് 104). ആളത്വമില്ലാത്ത അദൃശ്യമായ ഒരു ശക്തിമാത്രമെന്ന് അവർ ആവർത്തിച്ചു പറയുന്നു. ലോകത്തിൽ വൻകാര്യങ്ങൾ ചെയ്യുന്ന വിദ്യുച്ഛക്തിപോലെ ദൈവഹിതം നിവർത്തിക്കുന്ന ഒരു ശക്തിമാത്രമാണ് പരിശുദ്ധാത്മാവ്.

തിരുവെഴുത്ത് സാക്ഷ്യപ്പെടുത്തുന്നത് ആത്മാവ് ദൈവവും ആളത്വവും ആകുന്നുവെന്നാണ്. പിതാവായ ദൈവവും കർത്താവായ യേശുക്രിസ്തുവും എന്നപോലെ പരിശുദ്ധാത്മാവും ഒരാളത്വമാകുന്നു. ഒരാളത്വത്തിനുള്ള ഘടകങ്ങൾ മൂന്നാണ്-ബുദ്ധി (Intellect), വികാരം (Emotion), ഇച്ഛാശക്തി (Will), പരിശുദ്ധാത്മാവിന് ഈ മൂന്നു ഘടകങ്ങളും ഉള്ളതായി കാണാം. ബുദ്ധി അവൻ സകലവും ഉപദേശിച്ചുതരും. യോഹ. 14:26

വികാരം—പരിശുദ്ധാത്മാവിനെ ദുഃഖിപ്പിക്കരുത് എഫേ. 4:30.

ഇച്ഛാശക്തി—പരിശുദ്ധാത്മാവിനും ഞങ്ങൾക്കും തോന്നിയിരിക്കുന്നു. അപ്പോ: പ്ര: 15:28; പരിശുദ്ധാത്മാവ് വിലക്കുകയാൽ അപ്പോ: പ്ര: 16:6,7; താൻ ഇച്ഛിക്കുംപോലെ അവനവൻ അതതു വരം പകുത്തുകൊടുക്കുന്ന ഒരേ ആത്മാവ് 1 കൊരി. 12:11.

ആളത്വത്തിന്റേതായ എല്ലാപ്രവർത്തനങ്ങളും ആത്മാവ് ചെയ്യുന്നതായി കാണാം--സാക്ഷ്യം പറയുന്നു. റോമ. 8:16; പക്ഷവാദം കഴിക്കുന്നു. റോമ. 8,27; കല്പന കൊടുക്കുന്നു. അപ്പോ: പ്ര: 11:12; ക്രിസ്തീയപ്രവർത്തകരെ നിയമിക്കുന്നു. അപ്പോ: പ്ര. 20;28; പരിശുദ്ധാത്മാവിന് ദൃശ്യമായ ശരീരം ഇല്ല എന്നതുകൊണ്ട് ആളത്വം ഇല്ല എന്ന് പറയുന്നത് തെററാണ്.

## ആളത്വം വെളിപ്പെടുത്തുന്ന കൂടുതൽ തെളിവുകൾ:

(1) പരിശുദ്ധാത്മാവിനെ പുല്ലിംഗരൂപത്തിലാണ് പറഞ്ഞിട്ടുള്ളത്. മനുഷ്യാത്മാവിനെപ്പററി പറയുമ്പോൾ 'അത്'(It) എന്ന സർവ്വനാമം ഉപയോഗിക്കുന്നു. സഭാപ്ര. 12:7. പരിശുദ്ധാത്മാവിനെ അവൻ എന്നാണ് വിളിക്കുന്നത്. യോഹ. 16:7. എന്നാൽ റസ്സൽകാരുടെ വേദപുസ്തക പരിഭാഷയിൽ ആത്മാവിനെ 'അത്' എന്ന് ചേർത്തിട്ടുള്ളത് മൂലഭാഷയിലെ പ്രയോഗത്തോട് നിരക്കാത്തതാണ്.

(2) "മറെറാരു കാര്യസ്ഥൻ"; സഭയെ നയിക്കുവാൻ അയയ്ക്കപ്പെടുന്ന ആത്മാവിനെ കാര്യസ്ഥൻ, ആശ്വാസപ്രദൻ (Paracletos) എന്നാണ് വിളിക്കുന്നത്. യോഹ. 14:16,26, 15:26, 16:7

യേശുക്രിസ്തുവിനും ഈ പേര് യോഹന്നാന്റെ ലേഖനത്തിൽ നൽകിയിട്ടുണ്ട്. "നീതിമാനായ യേശുക്രിസ്തു എന്ന കാര്യസ്ഥൻ നമുക്ക് പിതാവിന്റെ അടുക്കൽ ഉണ്ട്". 1 യോഹ.2:1 യേശുക്രിസ്തുവിന് ആളത്വം ഉള്ളതുപോലെ പരിശുദ്ധാത്മാവിനും ഉള്ളതുകൊണ്ടത്രേ കാര്യസ്ഥൻ എന്ന പേര് നല്കിയിട്ടുള്ളത്. മാത്രമല്ല, "മറെറാരു" (another) കാര്യസ്ഥൻ എന്നു പറയുന്നതിൽനിന്നുതന്നെ യേശുക്രിസ്തുവിനെപ്പോലെ പരിശുദ്ധാത്മാവും കാര്യസ്ഥനാകുന്നു എന്നർത്ഥം. വസ്തുവകകൾ വിവേചിപ്പാനും വിവേകപൂർവ്വം നയിക്കുവാനും കഴിവുള്ളവനായിരിക്കുമല്ലോ കാര്യസ്ഥനായിരിക്കുന്നത്. കേവലം ഒരു ശക്തിയെക്കുറിച്ച് ഇങ്ങനെ പറയുവാൻ സാദ്ധ്യമല്ല.

(3) പരിശുദ്ധാത്മാവിനെതിരായിട്ടാണ് അനന്യാസും സഫീറായും പാപം ചെയ്തത്. അപ്പോ. പ്ര. 5:3, 4. "അനന്യാസേ, പരിശുദ്ധാത്മാവിനോട് വ്യാജം കാണിപ്പാനും........നിന്റെ ഹൃദയം കൈവശമാക്കിയതെന്ത്........മനുഷ്യരോടല്ല ദൈവത്തോടത്രേ നീ വ്യാജം കാണിച്ചത്". ഇതിൽനിന്നും ദൈവവും പരിശുദ്ധാത്മാവും തമ്മിൽ വ്യത്യാസമില്ലെന്നു വ്യക്തമാകുന്നു.

(4) പിതാവിനും പുത്രനും ആളത്വമുള്ളതുപോലെ ആത്മാവിനും ഉള്ളതുകൊണ്ടാണ് "പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ" സ്നാനപ്പെടുത്തുന്നതും (മത്താ. 28:18) ആശീർവ്വാദം നൽകുന്നതും. 2 കൊരി. 13:14

(5) ഏകസത്യദൈവമെന്ന് പിതാവിനെക്കുറിച്ച് പറയുന്നതുപോലെ സത്യാത്മാവെന്ന് പരിശുദ്ധാത്മാവിനെക്കുറിച്ചും കർത്താവു പറ

യുന്നു. ഈ വിശേഷണം ദൈവത്തിനു മാത്രമുള്ളതാകുന്നു. യോഹ. 15:26, 17:3.

(6) സങ്കീർത്തനം 78:17–21 ഭാഗത്ത് യിസ്രായേൽമക്കൾ അത്യുന്നതനോട് മത്സരിച്ചിരിക്കുന്നു എന്ന് എഴുതിയിരിക്കുന്നു. ഇതേപ്പററി സ്തേഫാനോസ് പറയുന്നത് ''നിങ്ങളുടെ പിതാക്കന്മാർ പരിശുദ്ധാത്മാവോട് മറുത്തുനിന്നു'' എന്നാണ്. അപ്പോ. പ്ര. 7:51. അതിനാൽ പരിശുദ്ധാത്മാവ് അത്യുന്നത ദൈവംതന്നെ.

(7) പൗലോസിന്റെ ആശംസയിൽ ''കർത്താവു താൻ നിങ്ങളുടെ ഹൃദയങ്ങളെ ദൈവത്തിന്റെ സ്നേഹത്തിലേക്കും ക്രിസ്തുവിന്റെ സഹിഷ്ണതയിലേക്കും തിരിക്കുമാറാകട്ടെ (2 തെസ. 3:5) എന്ന് പറയുന്നു. ദൈവത്തെയും ക്രിസ്തുവിനെയും കൂടാതെ ഈ വാക്യത്തിൽ പറയുന്ന കർത്താവ് പരിശുദ്ധാത്മാവാണ്.

മേല്പറഞ്ഞ തെളിവുകളിൽനിന്ന് പരിശുദ്ധാത്മാവ് ഒരു ആളത്വമാകുന്നുവെന്നും ദൈവമാകുന്നുവെന്നും വ്യക്തമാണ്. പരിശുദ്ധാത്മാവിന് എതിരായ ദൂഷണം സ്വർഗ്ഗത്തിലും ഭൂമിയിലും ക്ഷമിക്കപ്പെടുകയില്ലെന്ന് കർത്താവ് അരുളിച്ചെയ്തിട്ടുള്ളത് ഓർത്തിരിക്കേണ്ടതാണ്.

## മനുഷ്യൻ മൃഗത്തെപ്പോലെയോ?

ദൈവത്തെ സംബന്ധിച്ച് തെററായ കാര്യങ്ങൾ പഠിപ്പിക്കുന്നതുപോലെ മനുഷ്യനെക്കുറിച്ചും അവന്റെ രക്ഷയെക്കുറിച്ചും അവന്റെ ഭാവിയെക്കുറിച്ചും ഇവർ തെററായ കാര്യങ്ങൾ പഠിപ്പിക്കുന്നു.

മനുഷ്യന് ദേഹവും ദേഹിയും അഥവാ ശരീരവും പ്രാണനും മാത്രമേയുള്ളു എന്നും മരണാനന്തരവും ആസ്തിക്യം ഉള്ളതും ഒരു ശരീരത്തിനായി കാത്തിരിക്കുന്നതുമായ ഒരാത്മാവ് ഇല്ലെന്നുമത്രേ. ''മരണത്തോടുകൂടി മനുഷ്യന്റെ ആസ്തിക്യം നശിക്കുന്നു. ദൈവം പ്രിയപ്പെടുന്ന ചില പുരാതന നീതിമാന്മാർക്ക് ഒരു ആത്മീയ ശരീരം കൊടുത്ത് ഒരു ഉയിർപ്പ് അനുവദിക്കും'' (ദൈവം സത്യവാൻ, പേജ് 303–321). ഇവർക്ക് വളരെ പ്രിയപ്പെട്ട ഒരു വാക്യമാണ് സഭാ. പ്ര. 3:19, 20. ''മനുഷ്യർക്ക് ഭവിക്കുന്നത് മൃഗങ്ങൾക്കും ഭവിക്കുന്നു. രണ്ടിനും ഗതി ഒന്നുതന്നെ; അത് മരിക്കുന്നതുപോലെ അവനും മരിക്കുന്നു; രണ്ടിനും ഗതി ഒന്നു തന്നെ; അത് മരിക്കുന്നതുപോലെ അവനും മരിക്കുന്നു; രണ്ടിനും ശ്വാസം ഒന്നത്രേ; മനുഷ്യനു മൃഗത്തേക്കാൾ വിശേഷതയില്ല; സകലവും മായയല്ലോ. എല്ലാം ഒരു സ്ഥലത്തേയ്ക്കുതന്നെ പോകുന്നു. എല്ലാം പൊടിയിൽനിന്നുണ്ടായി. എല്ലാം വീണ്ടും പൊടിയായിത്തീരുന്നു''. എന്നാൽ ഇവർക്ക് അനുകൂലമല്ലാത്ത മറെറാരു വാക്യം ഈ പുസ്തകത്തിൽതന്നെയുള്ളത് അവർ വിട്ടുകളയുന്നു. ''പൊടി പണ്ട് ആയിരുന്നതുപോലെ ഭൂമിയിലേക്ക് തിരികെച്ചേരും; ആത്മാവ് അതിനെ നല്കിയ ദൈവത്തിന്റെ അടുക്കലേക്ക് മടങ്ങിപ്പോകും''. (സഭാ. 12:7)

മരണത്തോടുകൂടി മനുഷ്യൻ ഒന്നുമില്ലായ്മയിലേക്ക് (Extinction) എത്തുന്നു. മരണാനന്തരം ആത്മാവ് സ്ഥിതിചെയ്യുന്നില്ല. ശരീരത്തെ കൂടാതെ ആത്മാവിന് സ്ഥിതിചെയ്‌വാൻ കഴിയുന്നതുമല്ല. മനുഷ്യൻ മൃഗങ്ങളെക്കാൾ ശ്രേഷ്ഠമായിരിക്കുന്നത് അവന് മരണമില്ലാത്ത ആത്മാവുള്ളതുകൊണ്ടല്ല, സൃഷ്ടിയിൽ ഉയർന്ന സ്ഥാനം നൽകി മററുള്ളവയെ അവന് വിധേയമാക്കിവച്ചിരിക്കുന്നതുകൊണ്ടു മാത്രമാണ്....ഇങ്ങനെ പോകുന്നു അവരുടെ വാദം.

മരണത്തോടുകൂടി എന്തു സംഭവിക്കുന്നു? ശൂന്യതയിലേക്ക് പോവുകയാണോ? അതോ ആത്മാക്കൾ ശരീരം വിട്ട് സ്ഥിതി ചെയ്യുന്നുവോ?

(1) മരണാനന്തരം ആത്മാക്കൾ സ്ഥിതി ചെയ്യുന്നതായി കർത്താവ് പഠിപ്പിച്ചു. ''ദേഹിയെ കൊല്ലുവാൻ കഴിയാതെ ദേഹത്തെ കൊല്ലുന്നവരെ ഭയപ്പെടേണ്ട; ദേഹിയേയും ദേഹത്തെയും നരകത്തിൽ നശിപ്പിപ്പാൻ കഴിയുന്നവനെത്തന്നെ ഭയപ്പെടുവിൻ'' മത്താ. 10:28. ''സുക്കേ'' അഥവാ ദേഹി എന്ന് പറഞ്ഞിട്ടുള്ളത് ശരീരത്തിൽനിന്ന് വ്യത്യസ്തമായ ഒന്നിനെപ്പററിയാണ് എന്ന് വ്യക്തം.

(2) ''അഞ്ചാംമുദ്ര പൊട്ടിച്ചപ്പോൾ ദൈവവചനം നിമിത്തവും, തങ്ങൾ പറഞ്ഞ സാക്ഷ്യം ഹേതുവായും അറുക്കപ്പെട്ടവരുടെ ആത്മാക്കളെ ഞാൻ യാഗപീഠത്തിൻ കീഴിൽ കണ്ടു''.വെളി.6:9. പീഡനത്തിൽ രക്തസാക്ഷികളായി മരിച്ചവരുടെ ആത്മാക്കളെപ്പററിയാണ് ഇവിടെ പറയുന്നത്. അവർ ദൈവത്തോട് നിലവിളിക്കുന്നു. പുനരുത്ഥാനത്തിന് മുൻപുള്ള അവസ്ഥയാണ് ഇവിടെ വിവരിക്കുന്നത്. അവർ വസ്തുതകൾ അറിയാൻ കഴിവുള്ളവരായി സുബോധത്തോടും പ്രജ്ഞയോടും സ്ഥിതിചെയ്യുന്നു എന്ന് സ്പഷ്ടമാണ്.

(3) ''പിതാവേ! എന്റെ ആത്മാവിനെ നിന്റെ കരങ്ങളിൽ ഭരമേല്പിക്കുന്നു'' ലൂക്കോ 23:46. ഇതിന് യഹോവ സാക്ഷികൾ നല്കുന്ന ഭാഷ്യം ''ജീവചൈതന്യം ഭരമേല്പിക്കുന്നു'' എന്നാണ്. പക്ഷേ ''പ്നൂമാ'' എന്ന ഗ്രീക്കു പദത്തിന് ''ജീവചൈതന്യം'' എന്ന് ഒരിക്കലും അർത്ഥമില്ല.

മരണസമയത്ത് സ്തേഫാനോസ് പറഞ്ഞു: ''കർത്താവായ യേശുവേ എന്റെ ആത്മാവിനെ സ്വീകരിക്കേണമേ'' അപ്പോ: പ്ര: 7:59. രണ്ടുകാര്യം ഈ വാക്യത്തിൽ വ്യക്തമാണ്.

(i) മരണാനന്തരം ശൂന്യതയല്ല, ആത്മാവ് സ്ഥിതിചെയ്യുന്നു.

(ii) ആത്മാവിനെ സ്വീകരിക്കുവാൻ തക്കവണ്ണം യേശു അധികാരമുള്ള ദൈവമാണ്.

(4) ''സീയോൻ പർവതത്തിനും ജീവനുള്ള ദൈവനഗരമായ സ്വർഗ്ഗീയ യെരുശലേമിന്നും.... സിദ്ധന്മാരായ നീതിമാന്മാരുടെ ആത്മാക്കൾ

ക്കും....അടുക്കലത്രേ'' എബ്രാ. 12:22, 23. പുതിയ നിയമവിശ്വാസികളുടെ പദവിയെ അനുസ്മരിപ്പിച്ചുകൊണ്ട് എബ്രായ ലേഖനകർത്താവ് പറയുന്നത് ആരാധനയിൽ വിശ്വാസികൾ അടുത്തുവരുന്നത് അസംഖ്യം മാലാഖമാരുടെ സംഘത്തിലും സിദ്ധന്മാരായ നീതിമാന്മാരുടെ ആത്മാക്കൾക്ക് അടുക്കലുമാണെന്നാണ്. ഈ ആത്മാക്കൾ നിശ്ചയമായും ഭൂമിയിൽ വസിക്കുന്നവരല്ല, മരിച്ചുപോയവരാണെന്നു വ്യക്തം.

(5) സാക്ഷികളുടെ വലിയൊരു സമൂഹം ''നമുക്കു ചുററും നില്ക്കുന്നതായി എബ്രാ. 12:1–ൽ പറയുന്നു. ആ സാക്ഷികൾ ആകട്ടെ പതിനൊന്നാം അദ്ധ്യായത്തിൽ പരാമർശിച്ചിട്ടുള്ള വീരചരമം പ്രാപിച്ച വ്യക്തികളത്രേ.

(6) ദൈവം ജീവനുള്ളവരുടെ ദൈവമാണ്. സാദൂക്യർ യേശുവിനെ പരീക്ഷിച്ചുകൊണ്ട് പുനരുത്ഥാനമില്ല എന്നു സ്ഥാപിക്കുവാൻ അഥവാ ഉണ്ടെന്ന് വിശ്വസിക്കുന്നത് എത്ര ബാലിശമാണെന്ന് തെളിയിക്കുവാൻ കുടുക്കുചോദ്യം ഉന്നയിച്ചു. അപ്പോൾ കർത്താവുപറഞ്ഞ മറുപടിയിൽ ''ദൈവം മരിച്ചവരുടെ ദൈവമല്ല ജീവനുള്ളവരുടെ ദൈവമത്രേ; അബ്രഹാമിൻെറയും ഇസഹാക്കിൻെറയും യാക്കോബിൻെറയും ദൈവമാണ്'' ലൂക്കോ. 20:37,38. സാദൂക്യർ വിശ്വസിച്ചത് റസ്സലുകാർ പറയുന്നതുപോലെ മരിച്ചുകഴിഞ്ഞാൽ ആത്മാക്കൾ ജീവിക്കുന്നില്ല എന്നാണ്. ആ തെററുധാരണ തിരുത്തുവാനാണ് കർത്താവ് മേല്പറഞ്ഞ മറുപടിയിൽ ''ദൈവം മരിച്ചവരുടെ ദൈവമല്ല ജീവനുള്ളവരുടെ ദൈവമത്രേ; അബ്രഹാമിൻെറയും ഇസഹാക്കിൻെറയും യാക്കോബിൻെറയും ദൈവമാണ്'' ലൂക്കോ. 20:37,38. സാദൂക്യർ വിശ്വസിച്ചത് റസ്സലുകാർ പറയുന്നതുപോലെ മരിച്ചുകഴിഞ്ഞാൽ ആത്മാക്കൾ ജീവിക്കുന്നില്ല എന്നാണ്. ആ തെററുധാരണ തിരുത്തുവാനാണ് കർത്താവ് മേല്പറഞ്ഞവിധം പ്രസ്താവിച്ചത്.

(7) കള്ളനോടുള്ള വാഗ്ദാനം —ക്രൂശിൽ കിടന്നുകൊണ്ട് അനുതപിച്ച കള്ളനോട് കർത്താവ് വാഗ്ദാനം ചെയ്തു. ''നീ ഇന്ന് എന്നോടുകൂടി പറുദീസായിൽ ഇരിക്കും'' ലൂക്കോ. 23:43. എന്നാൽ റസ്സൽകാരുടെ ഈ വാക്യത്തിൻെറ തർജ്ജമ ''സത്യമായി ഞാൻ ഇന്ന് നിന്നോടു പറയുന്നു, നീ പറുദീസായിൽ എന്നോടുകൂടി ഇരിക്കും''. സന്ദർഭമനുസരിച്ചു നോക്കിയാൽ ഈ ഭാഷാന്തരം തെററാണ്. അനുതപിച്ച കള്ളൻ അപേക്ഷിച്ചത് ''നീ രാജത്വം പ്രാപിച്ചുവരുമ്പോൾ എന്നെ ഓർക്കണമേ'' എന്നാണ്. അതിന് മറുപടിയായി ''ഇന്നുതന്നെ (വിദൂരഭാവിയിലല്ല) എന്നോടുകൂടി പറുദീസായിൽ ഇരിക്കും'' എന്നത്രേ. ശൂന്യതയിലേക്കാണ് ആത്മാവ് പോകുന്നതെങ്കിൽ കർത്താവിൻെറ വാഗ്ദത്തം അർത്ഥശൂന്യമാണല്ലോ.

(8) വിട്ടുപിരിഞ്ഞ് ക്രിസ്തുവിനോടുകൂടെ;–''എനിക്ക് ജീവിക്കുന്നത് ക്രിസ്തുവും മരിക്കുന്നത് ലാഭവുമാകുന്നു....വിട്ടുപിരിഞ്ഞ് ക്രിസ്തുവിനോടുകൂടി ഇരിപ്പാൻ എനിക്ക് കാംക്ഷയുണ്ട്. അത് അത്യുത്തമമല്ലോ'' ഫിലി. 1:21–23. മരിച്ചുകഴിഞ്ഞാലുള്ള, അഥവാ ശരീരം വിട്ടാലുള്ള അവസ്ഥയെപ്പററി പൗലോസിൻെറ വിശ്വാസവും പ്രത്യാശയും ഈ ഭാഗത്ത് കാണാം. തൻെറ ആസ്തിക്യം ഇല്ലാതാകുന്നില്ല; പിന്നെയോ മരണാനന്തരം ക്രിസ്തുവിനോട് ഒരുമിച്ച് സംസർഗ്ഗം ചെയ്യുന്ന സൌഭാഗ്യാവസ്ഥയാണ്. ''ശരീരം വിട്ട് കർത്താവിനോടുകൂടി വസിക്കുവാൻ അധികം ഇഷ്ടപ്പെടുന്നു'' 2 കൊരി. 5:8.

(9) ധനവാൻെറയും ലാസറിൻെറയും ഉപമ:– അത് ഒരുപമയാണെന്ന കാര്യം നിഷേധിക്കേണ്ടതില്ല. എങ്കിലും സത്യമല്ലാത്ത കാര്യങ്ങൾ ഉപമാരൂപത്തിലായാലും കർത്താവ് പ്രസ്താവിക്കയില്ല. ഈ ഉപമയിൽ മരണാനന്തരം ധനവാൻെറയും ലാസറിൻെറയും ആത്മാക്കൾ ബോധവാന്മാരായി കഴിയുന്നു എന്ന് കാണാം. മററുള്ളവരെപ്പററി ചിന്തയും ഉൽക്കണ്ഠയും അവരുടെ ആത്മാക്കളിൽ പ്രകടമാണ്. ലൂക്കോ. 16:19–31.

ഈ ഉപമയ്ക്ക് റസ്സൽകാർ നല്കുന്ന വിചിത്രമായ വ്യാഖ്യാനം നേരത്തെ സൂചിപ്പിച്ചിട്ടുള്ളതാണ്.

(10) മറുരൂപമലയിൽ മോശയും ഏലിയാവും: മൂന്ന് സുവിശേഷങ്ങളിലും രേഖപ്പെടുത്തിയിട്ടുള്ള സംഭവമാണ് താബോർമലയിൽ യേശു മറുരൂപപ്പെട്ടത്. അവിടെ ശിഷ്യന്മാർ കാണുന്നത് തേജോമയനായ ഗുരുവിനെ മാത്രമല്ല, മരിച്ചു മൺമറഞ്ഞ മോശയെയും അഗ്നിരഥത്തിലെടുക്കപ്പെട്ട ഏലിയാവിനെയും ആണ്. അവർ മൂവരുടെയും സംഭാഷണം യെരുശലേമിൽ നടക്കുവാനിരിക്കുന്ന യേശുവിൻെറ മരണത്തെക്കുറിച്ചാണ്. ഭൂതകാലത്ത് ജീവിച്ചിരുന്നവർ ഭാവിയിൽ നടക്കുവാനുള്ള സംഭവത്തെക്കുറിച്ച് വർത്തമാനകാലത്ത് സംഭാഷിക്കുന്നു. ആത്മാക്കൾ സ്ഥലകാലപരിമിതികൾക്ക് അതീതരാകുന്നുവെന്ന സത്യം ഇവിടെ തെളിയുന്നു. മർക്കോ. 9:2–8, മത്താ. 17:1–8, ലൂക്കോ. 9:28–36.

(11) പാതാളത്തിലുള്ള ആത്മാക്കളോട് പ്രസംഗിക്കുന്നത്:–''ആത്മാവിൽ അവൻ ചെന്ന് ...........തടവിലുള്ള ആത്മാക്കളോട് പ്രസംഗിച്ചു''. 1 പത്രോ. 3:19. തുടർന്ന് ഇതിൻെറ വിശദീകരണമാണ് ''ഇതിന്നായിട്ടല്ലോ മരിച്ചവരോടും സുവിശേഷം അറിയിച്ചത്'' (1 പത്രോ. 4:6) എന്ന് രേഖപ്പെടുത്തിയിട്ടുള്ളത്.

ആത്മാവിൽ മരിച്ചവരെന്നല്ല, ജഡത്തിൽ മരിച്ചവരെന്നുതന്നെയാണ് അവിടെ അർത്ഥമാക്കേണ്ടത്.

മേല്പറഞ്ഞ തെളിവുകൾ മരണാനന്തരം ആത്മാക്കൾ സജീവമായി സ്ഥിതിചെയ്യുന്നു എന്നും ബോധത്തോടും പ്രതിജ്ഞയോടും വസിക്കുന്നു എന്നും അസന്നിഗ്ദ്ധമായി വെളിപ്പെടുത്തുന്നു. (തുടരും)

വേദപഠനം:

# യുഗാന്ത്യം മത്താ. 24: 36

ഫാ. ജേക്കബ് മാത്യു, കാരിച്ചാൽ

യുഗാന്ത്യത്തെക്കുറിച്ചുള്ള യേശുക്രിസ്തുവിന്റെ പഠിപ്പിക്കലുകൾ ഉൾക്കൊണ്ടിരിക്കുന്ന അദ്ധ്യായങ്ങളാണ് വി. മത്തായി ശ്ളീഹായുടെ സുവിശേഷം 24ഉം 25ഉം അദ്ധ്യായങ്ങൾ. യേശു തന്റെ ഈ ലോകവ്യാപാരത്തിന്റെ അന്ത്യഘട്ടത്തിൽ താൻ ദൈവരാജ്യത്തിന്റെ കെട്ടുപണിക്കായി വിളിച്ചുചേർത്ത ശിഷ്യന്മാരോട് പറയുകയാണ്, മനുഷ്യപുത്രൻ മരിച്ച് അടക്കപ്പെട്ട് ഉയിർത്തെഴുന്നേല്ക്കും. അവൻ മഹത്വത്തിൽ വീണ്ടും എഴുന്നെള്ളിവന്ന് സർവ സൃഷ്ടിയെയും ന്യായം വിധിക്കും. എന്നാൽ ഈ രണ്ടാമത്തെ വരവ് എപ്പോഴെന്ന് ആരും അറിയുന്നില്ല.

എന്നാൽ അന്ത്യകാലത്തിന്റേതായ അടയാളങ്ങൾ കാണുമ്പോൾ മനുഷ്യപുത്രന്റെ വരവ് അടുത്തിരിക്കുന്നു എന്ന് ഊഹിക്കുവാൻ സാധിക്കും (24:33) എങ്കിലും രണ്ടാമത്തെ വരവിന്റെ കാലങ്ങളെയും സമയങ്ങളെയും കുറിച്ച് വ്യക്തമായി മനസ്സിലാക്കുവാൻ കഴിയില്ല. അത് പിതാവ് മാത്രം അറിയുന്ന ഒരു രഹസ്യം ആണ്. പുത്രൻ പോലും അറിയുന്നില്ല?

ദൈവസന്നിധിയിൽ അനുസ്യൂതം സ്തുതിഗീതങ്ങൾ ആലപിച്ചുകൊണ്ടിരിക്കുന്ന മാലാഖമാർ മഹത്വപൂർണ്ണനായ ക്രിസ്തുവിന്റെ രണ്ടാമത്തെ വരവിന്റെ സമയങ്ങളെക്കുറിച്ച് അറിയുന്നില്ല എന്നത് വലിയ ആശയക്കുഴപ്പമുണ്ടാക്കില്ല. എന്നാൽ ''ഞാനും പിതാവും ഒന്നാകുന്നു'' (യോഹ.10:30) എന്നു പറഞ്ഞ ''ക്രിസ്തു പോലും'' അറിയുന്നില്ല എന്നു പറയുമ്പോൾ നാം വിശ്വസിച്ച് ഏററു പറയുന്നതുപോലെ താൻ പിതാവിനോട് സാരാംശത്തിൽ സമനോ എന്ന സംശയം വിശ്വാസികളിൽ ഉദിക്കാറുണ്ട്.

സാരാംശത്തിൽ പിതാവിനോട് സമനായ ഒരു പുത്രനു മാത്രമെ മനുഷ്യരക്ഷ പ്രദാനം ചെയ്യുവാൻ കഴിയുള്ളു എന്നതുകൊണ്ട് ഈ സമസാരാംശത്തെ 'തള്ളിക്കളയുന്ന' പ്രസ്തുത വാക്യത്തെക്കുറിച്ച് (മത്താ. 24:36) ഒരു പഠനം നടത്തുന്നത് ഉചിതമായിരിക്കുമല്ലോ.

മശിഹായുടെ വരവ് യെഹൂദന്മാരുടെ ചിരപ്രതീക്ഷ ആണ്. രാജകീയ പ്രൗഢിയോടെ രാജ്യം യഥാസ്ഥാനത്താക്കുവാൻ വരുന്ന മിശിഹായ്ക്കായി അവർ കാത്തിരുന്നു. രാഷ്ട്രീയ വിമോചകന്റെ ഉദയത്തിനായി കാത്തിരുന്ന യഹൂദന്മാർ നസ്രത്തിലെ വിനീത കന്യകയിൽ പിറന്ന യേശുവിനെ സ്വാഭാവികമായും സ്വീകരിച്ചില്ല. എന്നാൽ താൻ മിശിഹായാണെന്ന യാഥാർത്ഥ്യം മനസ്സിലാക്കിയവർ പോലും തെററിപ്പോകുവാനുള്ള സാഹചര്യം ഉണ്ടാകുവാൻ ഇടയുള്ളതുകൊണ്ട് അതിനെതിരെ മുന്നറിയിപ്പു നല്കുകയാണ് യേശുക്രിസ്തു. കള്ളപ്രവാചകന്മാർ പലരും വന്ന് അനേകരെ തെററിക്കും (24:11) എന്ന് മുന്നറിയിക്കുന്ന യേശു അവസാനത്തോളം സഹിച്ച് വിശ്വാസം നിലനിർത്തുന്നവൻ രക്ഷിക്കപ്പെടും എന്ന് പറയുന്നുണ്ട് (24:13).

തുടർന്ന് മിശിഹായുടെ വരവിനെ തങ്ങളുടെ ഇംഗിതപ്രകാരം വ്യാഖ്യാനിക്കുന്ന രണ്ടുതരം ആൾക്കാർക്കെതിരായും ക്രിസ്തു മുന്നറിയിപ്പ് നല്കുന്നുണ്ട്. ആദ്യം 23 മുതൽ 27 വരെയുള്ള വാക്യങ്ങളിൽ (24:23–27) മിശിഹായുടെ വരവിനെക്കുറിച്ച് പറഞ്ഞുകൊണ്ട് തിടുക്കം കാട്ടി വിശ്വാസികളെപോലും തെററിക്കുവാൻ ഒരുങ്ങുന്നവർക്കെതിരെ ജാഗ്രതയോടിരിപ്പാൻ പറയുന്നു. അദ്ധ്യായത്തിന്റെ അന്ത്യത്തിൽ (45–51) മിശിഹായുടെ വരവ് ഇപ്പോഴെങ്ങും ഉണ്ടാകില്ല എന്നതുകൊണ്ട് കാലവിളംബം ഉണ്ടല്ലോ എന്നു വിചാരിച്ച് അലസന്മാരായിരിക്കുന്നവർക്കെതിരെയും ക്രിസ്തു മുന്നറിയിപ്പ് നല്കുന്നതായി രേഖപ്പെടുത്തിയിരിക്കുന്നു. ഈ രണ്ടു മുന്നറിയിപ്പുകൾക്കിടയിൽ വരുന്ന വളരെ സുപ്രധാനമായ ഒരു വാക്യമാണ് വേദശാസ്ത്ര പണ്ഡിതന്മാരുടെ സത്വര ശ്രദ്ധ ആകർഷിച്ചിട്ടുള്ള 36–ാം വാക്യം.

(മത്താ. 24:36) ''ആ നാളും നാഴികയും സംബന്ധിച്ചോ എന്റെ പിതാവു മാത്രമല്ലാതെ ആരും സ്വർഗത്തിലെ ദൂതന്മാരും പുത്രനും കൂടെ അറിയുന്നില്ല.''

ഈ വാക്യത്തിന്റെ പ്രസക്തഭാഗത്തിന്റെ സാധുതയെ തന്നെ ചോദ്യം ചെയ്യുന്ന വേദപുസ്തക പണ്ഡിതന്മാരുണ്ട്. കാരണം വി. മത്തായി ശ്ലീഹായുടെ സുവിശേഷത്തിന്റെ പഴയ കയ്യെഴുത്തുപ്രതികളിൽ ''പുത്രൻ പോലും'' എന്നുള്ള പദപ്രയോഗം കാണുന്നില്ല എന്നതുതന്നെ. എന്നാൽ വി. മർക്കോസിന്റെ സുവിശേഷത്തിലെ സമാന്തര വാക്യത്തിൽ ഇത് കാണുന്നുണ്ടുതാനും (മർക്കോ. 13:32). വി. മർക്കോസിന്റെ സുവിശേഷമാണ് ആദ്യം എഴുതപ്പെട്ട സുവിശേഷം എന്നിരിക്കെ ഈ വാദം നിലനില്ക്കത്തക്കതല്ല എന്ന് വാദിക്കുന്നവരും ഇല്ലാതില്ല.

എന്നാൽ മുൻപറഞ്ഞ വാദത്തേക്കാൾ ശക്തമായ വാദം സ്വയം വെറുമയാക്കിയ ദൈവപുത്രന്റെ സ്വയം പരിമിതപ്പെടുത്തലിൽ ഊന്നിയുള്ളതാണ്. Michael Evans*–ന്റെ അഭിപ്രായ

(ശേഷം 29–ാം പേജിൽ)

# സലാലായിൽ ശേബാരാജ്ഞിയുടെ കൊട്ടാരമോ?

ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

പേർഷ്യൻ ഗൾഫിൽ സുൽത്താനേററ് ഓഫ് ഒമാനിൻെറ തലസ്ഥാന നഗരി മസ്ക്കററാണെങ്കിലും, സലാലായിലും സുൽത്താന് ഒന്നിലധികം കൊട്ടാരങ്ങളുണ്ട്. ഈ രണ്ടു നഗരങ്ങൾ വികസിച്ചത് കഴിഞ്ഞ ഇരുപത് വർഷങ്ങൾ കൊണ്ടാണെന്നു കണ്ടാൽ വിശ്വസിക്കാൻ തോന്നും. 1974, '78 '81, '94 എന്നീ നാലു വർഷങ്ങളിൽ ഈ ലേഖകൻ മസ്ക്കററ് സന്ദർശിച്ചെങ്കിലും 78-ലും, 94-ലും മാത്രമേ സലാലായിൽ പോയിരുന്നുള്ളു. ഓരോ പ്രാവശ്യവും പുരോഗതി കണ്ടെങ്കിലും കഴിഞ്ഞ 13 വർഷങ്ങളിലാണ് പുതിയ റോഡുകളും, കെട്ടിടങ്ങളും, നാഗരികതയും ത്വരിതപ്പെട്ടത്. മസ്ക്കററിലും, സലാലായിലും ആദ്യം ചെന്നപ്പോൾ ഇടവകയോ, പട്ടക്കാരോ ഇല്ലായിരുന്നു. ഇപ്രാവശ്യം പട്ടക്കാരും,. പാർസണേജും, ആരാധനാ സൗകര്യങ്ങളും രണ്ടിടത്തും കാണാൻ സാധിച്ചു. സലാലാ സെൻറ് ഗ്രീഗോറിയോസ് പള്ളി വികാരി പാറമ്പുഴ എബ്രഹം പി. ജോർജച്ചൻ ക്ഷണിച്ചതിനാൽ കഷ്ടാനുഭവയാഴ്ച ഉൾപ്പെടെ മാർച്ച് 23 മുതൽ ഏപ്രിൽ 4 വരെ അവിടെ ചെലവഴിച്ചു. സലാലാ ഇടവക മററ് പേർഷ്യൻ ഗൾഫ് ഇടവകകളോളം വലിപ്പമോ പഴക്കമോ ഉള്ളതല്ലെങ്കിലും ഉൽസാഹത്തിൽ ആരുടേയും പിൻപിലല്ല. പൊതുദേവാലയം കഷ്ടാനുഭവയാഴ്ച ശുശ്രൂഷകൾക്ക് മുഴുവൻ സമയവും കിട്ടാത്തതിനാൽ പാർസണേജിനോടു ചേർന്ന് ഒരു പാപ്പൽ തന്നെ സാമാന്യം വലുതാക്കി പണിതതിനാൽ അവിടെയും അതിനോടു ചേർന്ന താൽക്കാലിക പന്തലിലുമായി എല്ലാ ശുശ്രൂഷകളും നടത്തി. കാൽ കഴുകൽ ശുശ്രൂഷയ്ക്കായി മാത്രം പുതിയ പ്ളാററ്ഫോം ഉണ്ടാക്കി. ആളുകളെ പന്തലിലും പള്ളിയിലുമായി ഇരുത്തി. ദു:ഖവെള്ളിയാഴ്ച എഴുനൂറു പേരോളം സംബന്ധിച്ചു എന്ന് കഞ്ഞികുടിച്ച പാത്രത്തിൻെറ എണ്ണൽകൊണ്ടു് മനസിലായി. മസ്ക്കററിൽ അതിൻെറ നാലു മടങ്ങ് ആളുകളുണ്ടായിരുന്നതായി അറിയുവാൻ സാധിച്ചു, കൺവൻഷൻ പ്രസംഗങ്ങൾ രണ്ടു സ്ഥലത്തും നടത്തിയപ്പോൾ മാഫിയ, സോഫിയ, ഗ്ലോറിയ എന്ന വിഷയം പ്രതിപാദിച്ചത് കുട്ടികൾ പോലും മറക്കുമെന്നു തോന്നുന്നില്ല. ചില കുട്ടികളുടെ ഓട്ടോഗ്രാഫിൽ ''ഞാൻ മാഫിയാ ആയിരിക്കയില്ല, സോഫിയായിൽനിന്ന് ഗ്ലോറിയായിലേക്കുവരും'' എന്നെഴുതിയത് അവർക്ക് ഇഷ്ടപ്പെട്ടു. ചുരുക്കത്തിൽ കാമസ്നേഹം മാഫിയായുടെ സ്വാർത്ഥതയും, പരസ്പര സ്നേഹം സോഫിയായുടെ നീതിയും, അഗാപ്പെ സ്നേഹം ഗ്ലോറിയായുടെ നിസ്വാർത്ഥസ്നേഹവും അത്രെ. ക്രൂശിൻെറ മാർഗ്ഗമാണ് ഗ്ലോറിയാ. മററുള്ളവർ രക്ഷപ്രാപിക്കുവാൻ സ്വയം കുരിശുവഹിക്കുന്ന ജീവിതരീതിയാണ് ഗ്ലോറിയാ. നീയോ വളരണം, ഞാനോ കുറയണം' എന്നുപറഞ്ഞ യോഹന്നാനെപ്പോലെയാകുന്നതാണു ഗ്ലോറിയാ.

സലാലായിൽ കാണാനുള്ള സ്ഥലങ്ങളിൽ ഒന്ന് ഇയ്യോബിൻേറതെന്നും, ദൈവമാതാവിൻെറ പിതാവ് യുയാക്കീമിൻേറതെന്നു വിശ്വസിക്കപ്പെടുന്ന ശവകുടീരങ്ങളാണ്. അവ മുസ്ളീം രീതിയിൽ നീളത്തിൽ കെട്ടപ്പെട്ടിരിക്കുന്നു. പച്ച തുണികൾ വിരിച്ച് ആദരിക്കപ്പെടുന്നു. ശേബാ രാജ്ഞിയുടെ കൊട്ടാരം കുഴിച്ചെടുത്ത നിലയിൽ കണ്ടാൽത്തന്നെ 3000 വർഷം പഴക്കം തോന്നും. ആർക്കും വായിക്കാനറിയാത്ത എഴുത്തുകൾ കല്ലിൻമേൽ കാണാം. പല മുറികൾ ഭൂനിരപ്പിനു താഴെയായി കുഴിച്ചെടുത്ത നിലയിൽത്തന്നെ സൂക്ഷിച്ചിരിക്കുകയാണ്. പർവ്വതനിരകൾ മുറിച്ച ഭാഗത്താകയാൽ പണ്ട് കപ്പലുകൾ അവിടെ വന്നിരിക്കണം. ആധുനിക കൊട്ടാരങ്ങളുടെ യാതൊരു പ്രൗഢിയും അവിടെ കാണാനില്ല. സിമൻേറാ കമ്പിയോ ഉപയോഗിച്ച കോൺക്രീററുകളുമില്ല. എന്നാൽ അതിവിശാലമായ ഒരു കൊട്ടാരമായിരുന്നു എന്ന് പല മുറികൾ സാക്ഷിക്കുന്നു. മേൽകൂടാരം ഒന്നും കാണാനില്ല. ഏതു വലുതും നശിക്കുന്ന ഒരു ലോകമാണ് ഇത് എന്ന് കൊട്ടാരത്തിൻെറ അവശിഷ്ടങ്ങൾ മൂകമായി വിളിച്ചുപറയുന്നുണ്ട്. ബ്രിട്ടീഷുകാരാണ് അത് കുഴിച്ചെടുത്തതെങ്കിലും സുൽത്താൻെറ അധീനതയിൽ ആ സ്ഥലം സൂക്ഷിക്കപ്പെടുന്നു. ടൂറിസ്ററുകളെ ആകർഷിക്കുവാനുള്ള യാതൊരുയത്നവും കാണുന്നില്ല. പഴക്കം നോക്കിയാൽ ശേബാ രാജ്ഞിയുടെ കാലത്തുണ്ടായതായിരിക്കണം. സലാലായിലെ ഏററം പുരാതനകേന്ദ്രം അതായിരിക്കണം. ★

മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്





**P. V. Yohannam, Surat.**

# "ഈ പൈതൽ എന്താകും"? (ലൂക്കോസ് 1: 66)

ഫാ. ററി. ററി. ജേക്കബ്, കോതമംഗലം

നിത്യവും രാവിലെ ക്ലാസിൽ വരുമ്പോൾ കുട്ടികളുടെ മുമ്പിൽ വളരെ കൂടുതലായി താണു വണങ്ങിയിരുന്ന ഒരു ലാററിൻ സ്കൂൾ മാസ്ററരുടെ കഥ വേദപണ്ഡിതനായ വില്യം ബാർക്ലേ പറയുന്നുണ്ട്. കുട്ടികളെ സാധാരണമായ രീതിയിൽ താണു വണങ്ങുന്നത് എന്തിനാണെന്ന് ഒരു സഹപ്രവർത്തകൻ ചോദിച്ചപ്പോൾ മാസ്ററർ പറഞ്ഞ മറുപടി: ഈ കുട്ടികൾ ഭാവിയിൽ എന്തായിത്തീരുമെന്ന് നിങ്ങൾ അറിയുന്നില്ല. ഭാവിയിലെ ഒരു ഭരണാധികാരിയുടെ മുമ്പിലായിരിക്കാം ഞാൻ വണങ്ങുന്നത്.

ഒരു കുഞ്ഞിന്റെ ജനനം രണ്ടു കാര്യങ്ങളാണു ദമ്പതിമാരെ ഓർപ്പിക്കുന്നത്. ഒന്നാമത് ജീവിതം ഒരു പുരുഷനും അയാളുടെ ഭാര്യയ്ക്കും പ്രദാനം ചെയ്യുന്ന ഏററവും വലിയ പദവിയാണ് ആ കുഞ്ഞ്. ഒരു പുരുഷനെ അപ്പനും സ്ത്രീയെ അമ്മയുമാക്കിത്തീർക്കുന്നതു ആ കുഞ്ഞിന്റെ ജനനമാണ്. ദൈവത്തിനു നന്ദി പറയേണ്ട ഒരു വലിയ ദാനമാണ് ആ കുഞ്ഞ്. രണ്ടാമത് ആ കുഞ്ഞ് ജീവിതത്തിന്റെ പരമോന്നതമായ ഉത്തരവാദിത്തങ്ങളിൽ ഒന്നാണ്. കാരണം ആ കുഞ്ഞ് സാദ്ധ്യതകളുടെ ഒരു നിഗൂഢ നിക്ഷേപമാണ്. "Every child is a bundle of possibilities". നമ്മുടെ കുഞ്ഞ് ഭാവിയിൽ എന്തായിത്തീരുമെന്ന് നമുക്കു പ്രവചിക്കാൻ സാദ്ധ്യമല്ല. ലേഖകൻ ഒരു വൈദികൻ ആകുമെന്ന് ലേഖകന്റെ മാതാപിതാക്കന്മാർ സ്വപ്നേ വിചാരിച്ചിരുന്നില്ല, അവർ അങ്ങനെ നേർന്നുമില്ല. പിറന്നുവീഴുന്ന ഓരോ കുഞ്ഞിലും അപാരമായ സാദ്ധ്യതകൾ കുടികൊള്ളുന്നു. ആ സാദ്ധ്യതകൾ എത്രമാത്രം സാക്ഷാൽക്കരിക്കപ്പെടുമെന്നുള്ളത് പല ഘടകങ്ങളെ ആശ്രയിച്ചിരിക്കുന്നു. മാതാപിതാക്കന്മാർ, കുടുംബത്തിലെ അന്തരീക്ഷം, അദ്ധ്യാപകർ, കൂട്ടുകാർ, വായിക്കുന്ന പ്രസിദ്ധീകരണങ്ങൾ ഇങ്ങനെ പല ഘടകങ്ങൾ കുട്ടിയുടെ ഭാവിയെ കരുപ്പിടിപ്പിക്കുന്നതിൽ നിർണ്ണായക പങ്കു വഹിക്കുന്നുണ്ട്.

കുടുംബപാരമ്പര്യമാണ് (heredity) കുട്ടിയുടെ ഭാവി രൂപപ്പെടുത്തുന്നതെന്നു വിചാരിക്കുന്ന മനശാസ്ത്ര പണ്ഡിതന്മാരുണ്ട്. പാരമ്പര്യം എങ്ങനെയിരുന്നാലും കുട്ടി വളർന്നുവരുന്ന സാഹചര്യമാണ് (environment). അവന്റെ / അവളുടെ ഭാവിക്ക് അടിത്തറയിടുന്നതെന്നു ചില മനശാസ്ത്ര പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. അതെങ്ങനെ ആയാലും ഒരു കുട്ടിയുടെ വ്യക്തിത്വ രൂപീകരണം ഗർഭത്തിൽവച്ചുതന്നെ ആരംഭിക്കുന്നു എന്ന് തെളിയിക്കപ്പെട്ടു കഴിഞ്ഞിട്ടുണ്ട്. ഏഴു മാസം ഗർഭിണിയായ ഒരു സ്ത്രീ ഒരു താരാട്ടു പാടുക പതിവായിരുന്നു. വെറുതെ ഒരു രസത്തിനുവേണ്ടി അവർ പ്രസവിച്ചുകഴിഞ്ഞ് കുഞ്ഞിനെ താരാട്ടുപാടിയുറക്കുമ്പോൾ പലപ്പോഴും ഒരു പ്രത്യേക കാര്യം ശ്രദ്ധിച്ചു. കുഞ്ഞ് നിരന്തരമായി ഉച്ചത്തിൽ നിലവിളിച്ച് ഞെളിപിരികൊണ്ടിരുന്ന പല അവസരങ്ങളിലും പല താരാട്ടുകൾ പാടിനോക്കി. അവൻ ശാന്തനായില്ല. എന്നാൽ അവൻ ഗർഭത്തിലായിരുന്നപ്പോൾ അമ്മ പാടാറുണ്ടായിരുന്ന ആ പ്രത്യേക പാട്ടു പാടിയാൽ ഉടനടി കുട്ടി കരച്ചിൽ നിർത്തും. എന്താണ് അതിൽനിന്നും മനസിലാക്കേണ്ടത്? ഒരു ഗർഭിണിയുടെ വിചാരവികാരങ്ങളും അവളുടെ പാട്ടുമെല്ലാം ഗർഭസ്ഥശിശുവിനെ സ്വാധീനിക്കുന്നു എന്നല്ലേ? അതുകൊണ്ട് ഗർഭകാലം നിർണ്ണായക ഘട്ടമാണ്. ആ വ്യക്തി ഭാവിയിൽ ആരായിത്തീരാം എന്നുള്ളതിന്റെ രൂപരേഖ ആലേഖനം ചെയ്യപ്പെടുന്നത് ഗർഭത്തിൽവച്ചാണ്.

ഗർഭകാലംപോലെ നിർണ്ണായക ഘട്ടമാണ് ഒരു വ്യക്തിയുടെ ജീവിതത്തിലെ ആദ്യത്തെ അഞ്ചു വർഷങ്ങൾ. പ്രസിദ്ധനായ ഒരു മനശാസ്ത്രജ്ഞൻ ഒരിക്കൽ പറഞ്ഞു. 'ഒരു വ്യക്തിയുടെ ജീവിതത്തിലെ ആദ്യത്തെ അഞ്ചു വർഷങ്ങൾ എനിക്കു തരൂ. അയാളുടെ ജീവിതത്തിലെ ബാക്കി കാലഘട്ടം മുഴുവൻ മററാരുവേണമെങ്കിലും എടുത്തുകൊള്ളുക. ആ വ്യക്തിയെ ഞാനാഗ്രഹിക്കുന്ന രീതിയിലുള്ള വ്യക്തിത്വത്തിന്റെ ഉടമയാക്കിത്തീർക്കാം'. അമ്മ ഒരിക്കൽ മൂന്നു വയസുള്ള തന്റെ കുഞ്ഞുമായി ഒരു മനശാസ്ത്രജ്ഞനെ സമീപിച്ചു. കുഞ്ഞിന്റെ മാനസിക വളർച്ചയിൽ ശ്രദ്ധിക്കാൻ കാലമായോ എന്നറിയാൻ. പക്ഷേ മനശാസ്ത്രജ്ഞന്റെ മറുപടി ഇപ്രകാരമായിരുന്നു: നിങ്ങൾ വളരെ താമസിച്ചുപോയി. മൂന്നു വർഷവും പത്തു മാസവും മുമ്പേ തുടങ്ങേണ്ടതായിരുന്നു'. മക്കൾ നല്ലവരാകണമെന്ന് ആഗ്രഹിക്കുന്ന മാതാപിതാക്കൾ വളരെ ശ്രദ്ധയോടെ കൈകാര്യം ചെയ്യേണ്ട കാലഘട്ടമാണ് ശൈശവം. കുട്ടി

യുടെ ശൈശവകാലപ്രശ്നങ്ങൾക്കുള്ള പരിഹാരം മാതാപിതാക്കളുടെ മാതൃകാപരമായ പ്രതികരണമാണ്. ഒരു ഭക്ഷണത്തോടു കുട്ടിക്കു അഭിരുചി ജനിക്കാൻ അമ്മ അത് ആസ്വദിച്ചു കാണിക്കണം. കുട്ടി കൃത്യസമയത്തു കുളിക്കണമെങ്കിൽ അമ്മയും കൃത്യസമയത്തു കുളിക്കണം. കുട്ടി മുതിർന്നവരെ ബഹുമാനിക്കണമെങ്കിൽ അമ്മ അവളുടെ മാതാപിതാക്കളെയും ഭർത്താവിനെയും ബഹുമാനിക്കുന്നത് അവൻ/അവൾ ദർശിക്കണം. കുട്ടി പ്രാർത്ഥിക്കണമെങ്കിൽ അമ്മയിൽ പ്രാർത്ഥനാശീലം ഉണ്ടായിരിക്കണം. മാതാപിതാക്കളുടെ ജീവിതം പകർത്തി എഴുതുന്ന കോപ്പി ബുക്കാണ് കുട്ടിയുടെ മനസ് എന്ന തത്വം ഇവിടെ സംഗതമാണ്.

എല്ലാ മാതാപിതാക്കളും ആഗ്രഹിക്കുന്ന കാര്യമാണ് തങ്ങളുടെ മക്കൾ കഴിവുള്ളവരായിത്തീരണമെന്ന്. മക്കളെ കഴിവുള്ളവരാക്കിത്തീർക്കാൻ ആദ്യം ചെയ്യേണ്ടത് അവർക്കുള്ള കഴിവുകളെ അംഗീകരിക്കുക എന്നുള്ളതാണ്. അവരുടെ കഴിവുകളിൽ അവരെ അനുമോദിക്കുക. അധികം കഴിവുകൾ അവരിൽ നിക്ഷിപ്തമാണെന്ന് അവരെ ബോദ്ധ്യപ്പെടുത്തുക. ആ കഴിവുകൾ പുറത്തുകൊണ്ടുവരാൻ അവസരം ഉണ്ടാക്കികൊടുക്കുക. ഒരിക്കൽ ഒരു അമ്മ വിദ്യാർത്ഥിയായ തന്റെ മകനെ വീട്ടിലാക്കിയിട്ട് വെളിയിൽ എവിടെയോ പോയി. മകന്റെ ഇളയ സഹോദരി സാലിയെ നോക്കികൊള്ളണമെന്നു പറഞ്ഞിട്ടാണ് അമ്മ പോയത്. അമ്മ പോയിക്കഴിഞ്ഞപ്പോൾ മകന്റെ കുരുന്നുഭാവന ചിറകു വിടർത്തി—അലമാരിയിരുന്ന ഏതാനും മഷിക്കുപ്പികൾ അവന്റെ ദൃഷ്ടിയിൽ പെട്ടു. ഈ മഷി ഉപയോഗിച്ച് സാലിയുടെ ഒരു ചിത്രം വരച്ചാലെന്താണെന്ന് അവൻ ചിന്തിച്ചു. അവൻ ചിത്രം വരയ്ക്കാൻ തുടങ്ങി. ഇതിനിടയിൽ മഷി വീണ് മുറി മുഴുവൻ വൃത്തികേടായി. വൃത്തിഹീനമായ മുറികണ്ട് അമ്മ വഴക്കു പറയുമോ, ശിക്ഷിക്കുമോ എന്നൊക്കെ അവൻ ഭയപ്പെട്ടു. ഏതായാലും സാലിയുടെ സാമാന്യം ഭേദപ്പെട്ട ഒരു ചിത്രം അവൻ വരച്ചു, കുറെ കഴിഞ്ഞപ്പോൾ അമ്മ വന്നു, അവർ ആദ്യം കണ്ടത് വൃത്തികേടായി കിടക്കുന്ന മുറിയാണ്. മകൻ വരച്ച ചിത്രത്തിലേക്കും അവർ നോക്കി. മുറിയിലെ വൃത്തികേടുകൾ കണ്ട ഭാവംപോലും നടിക്കാതെ ആ അമ്മ 'ഇതു നമ്മുടെ സാലിയല്ലേ' എന്നു പറഞ്ഞുകൊണ്ട് മകന്റെ കവിളിൽ ഒരു ഉമ്മ കൊടുത്തു. ഈ മകനാണ് പിൽക്കാലത്ത് വിശ്വോത്തര ചിത്രകാരനായിത്തീർന്ന ബെഞ്ചമിൻ വെസ്റ്റ്. അദ്ദേഹം പിൽക്കാലത്തു പറയുമായിരുന്നു. 'എന്റെ അമ്മയുടെ ഒരു ചുംബനമാണ് എന്നെ ഒരു ചിത്രകാരനാക്കിത്തീർത്തത്''. കുട്ടികൾക്ക് പ്രോത്സാഹനവും അംഗീകാരവും കൊടുത്താൽ വലിയ നേട്ടങ്ങളുണ്ടാക്കുവാൻ അവർക്കു സാധിക്കും. ഓർത്തിരിക്കേണ്ട മറ്റൊരു കാര്യം നമ്മുടെ കുട്ടികളെ മറ്റു കുട്ടികളുമായി താരതമ്യപ്പെടുത്താതിരിക്കുക എന്നുള്ളതാണ്. ബിന്ദുവിന്റെ അമ്മ ഓർക്കുക, നിങ്ങളുടെ കുഞ്ഞിന് വേറൊരു വീട്ടിലെ സിന്ധുവാകാൻ കഴിയുകയില്ല. അവൾ നിങ്ങളുടെ കുട്ടിയായയാണു ജനിച്ചത്. അങ്ങേലെ സിന്ധുവിന്റെ മാതാപിതാക്കളിൽ നിന്നല്ല അവളുടെ ജനനം. അവരിൽ നിന്നല്ല നിങ്ങളുടെ ബിന്ദുവിന് കഴിവുകൾ ലഭിച്ചിട്ടുള്ളത്. നിങ്ങളിൽനിന്നാണ്. അതുകൊണ്ട് നിങ്ങളുടെ കുട്ടി നിങ്ങളുടേതും അവരുടെ കുട്ടി അവരുടേതുമാണെന്ന സത്യം മനസിലാക്കുക. സിന്ധുവിന് ഒരു നേഴ്സിന്റെ 'താലന്താ'ണ് ലഭിച്ചിട്ടുള്ളതെങ്കിൽ ബിന്ദുവിന് നിങ്ങളിൽകൂടി ലഭിച്ചിരിക്കുണത്. ഒരു അദ്ധ്യാപികയാകാനുള്ള 'വരം' ആയിരിക്കുണം. അതുകൊണ്ട് മാതാപിതാക്കൾ ശ്രദ്ധിക്കുക. ന്ങ്ങളുടെ കുട്ടിയെ മറ്റു കുട്ടികളുമായി താരതമ്യപ്പെടുത്തി അവരുടെ വ്യക്തിത്വത്തിനു മുറിവേല്പിക്കരുത്.

കുട്ടികളിൽനിന്നും മാതാപിതാക്കൾ വളരെയേറെ പ്രതീക്ഷിക്കുണ്ട്; നല്ലതുതന്നെ. എന്നാൽ അവരുടെ പ്രതീക്ഷകൾ കുട്ടികളുടെ നൈസർഗീക സിദ്ധികൾക്കു നൽകാൻ കഴിയുന്നതിൽ കൂടുതലാകരുത്. ജന്മനാ സംഗീതവാസനയുമായി വളർന്നുവരുന്ന ഒരു കുട്ടിയെ ഡോക്ടറാക്കാൻ മാതാപിതാക്കൾ വൃഥാ ശ്രമം നടത്തരുത്. ഫലമില്ലെന്നു തന്നെയല്ല ഗുരുതരമായ മാതൃ–ശിശുസംഘർഷവും തജ്ജന്യമായ മാനസിക വൈകാരിക പ്രശ്നങ്ങളും അവന്റെ സംഗീതാഭിരുചിയെപ്പോലും മുരടിപ്പിച്ചുകളയും. അവൻ ഒന്നുമായിത്തീരില്ല. ഗണിതശാസ്ത്രത്തിൽ അഭിരുചിയില്ലാത്ത കുട്ടിയെ എൻജിനീയറാക്കാൻ മാതാപിതാക്കൾ നടത്തുന്ന ശ്രമം പാഴ്വേലയാണ്. കുട്ടിയുടെ താല്പര്യമനുസരിച്ചുള്ള വിഷയം പഠിക്കാൻ അവനെ അനുവദിച്ചാൽ അവന്റെ ഭാവി ശോഭനമായിരിക്കും.

ഈ കാലത്ത് ക്ഷാമമില്ലാത്ത ഒരു കാര്യമുണ്ട് ഉപദേശങ്ങൾ. പക്ഷേ ആത്മാർത്ഥതയില്ലാത്ത ഉപദേശങ്ങൾ ആരും ഇഷ്ടപ്പെടുകയില്ല. കുട്ടികൾ അനുസരണമില്ലാത്തവരായി വളരുന്നെങ്കിൽ അതിനു കാരണം മാതാപിതാക്കളുടെ 'ഞണ്ടു മോഡൽ' ഉപദേശമാണ്. എന്താണു ഞണ്ടുമോഡൽ ഉപദേശം? 'കുഞ്ഞുങ്ങളെ നിങ്ങൾ നേരേ നടക്കണം', തള്ള ഞണ്ടു പറയും. പക്ഷേ കുഞ്ഞുങ്ങൾ നോക്കുമ്പോൾ തള്ള ഞണ്ടു ചെരിഞ്ഞാണു നടക്കുന്നത്. ആ കാലടികളേ കുഞ്ഞുങ്ങൾക്കു മനസിലാകയുള്ളു.

മണിക്കുട്ടന്റെ ഡാഡി അവനെ എന്നും നീതിസാരം വായിച്ചു കേൾപ്പിക്കും, വിശദീകരിച്ചു കൊടുക്കും. 'മാതാപിതാക്കളുടെയും അദ്ധ്യാപകരുടെയും ഉപദേശങ്ങൾ അനുസരിച്ചാലേ നല്ല കുട്ടിയാകൂ' എന്നൊക്കെ ഉപദേശിച്ചുകൊടുക്കും. മണിക്കുട്ടൻ ശ്രദ്ധയോടെ കേൾക്കുമായിരുന്നു. ഒരു ദിവസം അവൻ ഡാഡിയോടൊപ്പം കാറിൽ ടൗണിലേക്കു പോയി. ഡാഡി ഒരിടത്തു കാർ നിറുത്തി കടയിലേക്കു പോയി. മണിക്കുട്ടൻ കാറി

(ശേഷം 29–ാം പേജിൽ)

# M. O. S. C. M. M. കാര്യമ്പാടി കണ്ണാശുപത്രി

# GIVE SIGHT PROJECT

മലബാർ മേഖലയിൽ ആതുരശുശ്രൂഷാരംഗത്ത് മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ ആദ്യകാൽവയ്പാണ് കാര്യമ്പാടി കണ്ണാശുപത്രി. പരി. കാതോലിക്കാബാവാ തിരുമേനി പ്രസിഡണ്ടും രക്ഷാധികാരിയുമായി 1986–ൽ ആരംഭിച്ച ഈ സ്ഥാപനത്തിൽ ഇതിനകം പതിനായിരക്കണക്കിനു നേത്രരോഗികളെ ചികിത്സിച്ചു. ആയിരക്കണക്കിനു വിവിധ ഓപ്പറേഷൻ നടത്തിയതിൽ ആയിരത്തിലധികം സൌജന്യമായും ചെയ്തു. ചികിത്സിക്കാൻ നിവൃത്തിയില്ലാതെ കഷ്ടപ്പെടുന്ന ആദിവാസികൾ അടക്കം അനേകം പാവപ്പെട്ട അന്ധർ ദിവസവും സൌജന്യ ചികിത്സക്കായി ആശുപത്രിയെ സമീപിച്ചുകൊണ്ടിരിക്കുന്നു. ഇവരെ മുഴുവൻ സഹായിക്കാനാണ് "Give Sight" പദ്ധതി ആരംഭിച്ചത്. സന്മനസുള്ള ആരെങ്കിലും 300 രൂപാ അടച്ചാൽ സാധാരണ തിമര ശസ്ത്രക്രിയയും 1500 രൂപാ അടച്ചാൽ ഇൻട്രാഒക്കുലർ ലെൻസ് വച്ചുള്ള നൂതന ശസ്ത്രക്രിയയും നിങ്ങളുടെ പേരിൽ ഒരു പാവപ്പെട്ട അന്ധനു ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് അധികം വരുന്ന ചെലവുകൾ ആശുപത്രിയിൽനിന്നും വഹിക്കുന്നു. ഒരാൾക്ക് എത്ര രോഗികൾക്കുവേണ്ടിയും പണം അടയ്ക്കാവുന്നതാണ്. നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്.

ഉടനെ 'ഗിവ്സൈറ്റ്' പദ്ധതിയിൽ അംഗങ്ങളായി ചേർന്ന് നിങ്ങളുടെ പേരിൽ ഒരന്ധനെങ്കിലും കാഴ്ച നൽകാൻ ഞങ്ങളെ സഹായിക്കൂ.

പൂർണ്ണമായ പേരും വിലാസവും.............................................Pin Code........................

ഒരു തിമിര ശസ്ത്രക്രിയയ്ക്ക് 300 / 1500 രൂപ നിരക്കിൽ.............................................
ശസ്ത്രക്രിയയ്ക്കുള്ള ........................ രൂപ M. O. / D. D. / Cheque ആയി അയയ്ക്കുന്നു.
എന്റെ പേരിൽ....................അന്ധന്/അന്ധന്മാർക്ക് സൌജന്യ ശസ്ത്രക്രിയ നടത്തികൊടുപ്പാൻ അഭ്യർത്ഥിക്കുന്നു. എന്ന് പേരും ഒപ്പും തീയതിയും.

ചെക്ക്/ഡി.ഡി./ 'GIVE SIGHT PROJECT' Medical Mission Eye Hospital Kariambady എന്ന പേരിൽ വേണം അയയ്ക്കേണ്ടത്.

പണം സംഭാവന ചെയ്യുന്നവർക്ക് 80 G. പ്രകാരം ആദായനികുതി ഇളവു ലഭിക്കുന്നതാണ്.

അയയ്ക്കേണ്ട വിലാസം:— Dr. P. I. Mohan M. S. (Opthal) D. O. M. S.
Director
Medical Mission Eye Hospital
Kariambadi Post
Wayanad 673 591, Kerala.

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്





Pradeep, Ahmadabad.



Kunjamma Thomas.



V. Varughese, Baroda.

# യാച്ചാരത്തു ഒരു ദിവസം

പി. വി. വർഗീസ്, M.A., L.L.B., ഹൈദ്രബാദ്

യാച്ചാരം ബാലഗ്രാമിലെ അന്തേവാസികളായ കുട്ടികൾ 10–ാം ക്ലാസ് പാസാകുന്ന മുറയ്ക്ക് എന്തെങ്കിലും തൊഴിൽ പരിശീലനംകൂടി ലഭ്യമാകുന്നതിനു വേണ്ട വിവരങ്ങൾ നൽകുന്നതിന് യാച്ചാരം വരെ ഒന്നു വരണമെന്ന് ഡയറക്ടർ കെ. ഐ. ഫിലിപ്പച്ചൻ പ്രത്യേകം ക്ഷണിച്ചതനുസരിച്ച് ഹൈദ്രബാദിൽ പ്രിന്റിംഗ് പ്രസ് നടത്തുന്ന മി. കെ. എസ്. ഏബ്രഹാമിനെയും കൂട്ടി ഒരു ദിവസം വൈകുന്നേരം അഞ്ചര മണിക്ക് സ്കൂട്ടറിൽ ഹൈദ്രബാദിൽനിന്നും പുറപ്പെട്ടു.

നാഗാർജുനസാഗർ ഡാമിലേക്കുള്ള പ്രധാന വഴിയാകയാൽ സാഗർ റോഡ് എന്നുകൂടി അറിയപ്പെടുന്ന ഈ വഴി സാമാന്യം നന്നായ ഒന്നാണ്. ഗുണ്ടൂർ, മദ്രാസ് തുടങ്ങിയ സ്ഥലങ്ങളിലേക്കുള്ള പ്രധാന വഴി ഇതല്ലെങ്കിലും അവിടെയെല്ലാം ഈ വഴിയിൽകൂടി എത്തിച്ചേരാവുന്നതാണ്. ഏകദേശം 30 കി. മീ. പിന്നിട്ടാൽ ഇബ്രാഹിം പട്ടണമാണ്. പേരുപോലെതന്നെ ഇതൊരു ചെറിയ പട്ടണമാണ്. പിന്നീട് 17 കി.മീ. കൂടി പിന്നിട്ടാൽ യാച്ചാരമായി. ഇതൊരു ഗ്രാമമാണ്. ഇവിടെയുള്ള പ്രധാന ഗവ: സ്ഥാപനങ്ങൾ: മണ്ഡൽ റവന്യൂ ഓഫീസ്, പോലീസ് സ്റ്റേഷൻ, ഗവ: ഡിസ്പൻസറി എന്നിവയാണ്. യാച്ചാരം ഗ്രാമത്തിൽനിന്നും 3 കി. മീ. പോയാൽ നമ്മുടെ സ്ഥാപനമായി. സ്ഥാപനത്തിന്റെ തൊട്ടടുത്തായി മറ്റു സ്ഥാപനങ്ങളൊന്നുമില്ലെന്നു പറയാം, ഹൈദ്രബാദിൽനിന്നും 50 കി. മീ. കാണിക്കുന്ന കൽക്കുറ്റി സ്ഥാപനത്തിന്റെ തൊട്ടുമുമ്പിലാണ് സ്ഥിതിചെയ്യുന്നത്. ഇവിടെ ഒരു ബസ് സ്റ്റോപ്പ് അനുവദിച്ചിട്ടുണ്ട്. പോകുന്ന വഴിയിൽ രണ്ടു മൂന്ന് മുന്തിരിത്തോട്ടങ്ങളും, കശുമാവിൻ തോട്ടങ്ങളും കണ്ടു. ഇവിടുത്തെ മണ്ണും കാലാവസ്ഥയും മുന്തിരിക്കൃഷിക്ക് പറ്റിയതാകയാൽ ഹൈദ്രബാദിന്റെ പ്രാന്തപ്രദേശങ്ങളിൽ മുന്തിരി വൻതോതിൽ കൃഷി ചെയ്തുവരുന്നു.

ഞങ്ങൾ വൈകിട്ട് 7 മണിയോടുകൂടി ബാലഗ്രാമത്തിലെത്തിച്ചേർന്നു. അപ്പോൾ ചാപ്പലിൽ സന്ധ്യാനമസ്കാരം നടന്നുകൊണ്ടിരിക്കുകയായിരുന്നു. നമ്മുടെ ഒരു സാധാരണ പള്ളിക്കു തുല്യമായ വലിപ്പവും മനോഹാരിതയും ഇതിനുണ്ട്. വലിയനോമ്പു കാലമായതിനാൽ ദീർഘമായ നമസ്കാരവും മൗനപ്രാർത്ഥനയും ഉണ്ടായിരുന്നു. ഈ സമയമത്രയും നൂറിലധികം വരുന്ന കുട്ടികൾ വളരെ അച്ചടക്കത്തോടുകൂടി പങ്കെടുത്തു. മൗനപ്രാർത്ഥനാ സമയത്ത് ഒരു മൊട്ടുസൂചി വീണാൽകൂടി അറിയാമായിരുന്നു. ഞങ്ങൾ വന്ന വിവരം അവർ ആരുംതന്നെ അറിഞ്ഞില്ല എന്നും എടുത്തുപറയേണ്ടതുണ്ട്. അതിനുശേഷം കുട്ടികൾ വരിവരിയായി പുറത്തേക്കുപോയി. പള്ളിയിൽ ആരാധനയിൽ സംബന്ധിക്കുമ്പോൾ കുട്ടികൾക്ക് ധരിക്കുവാൻ പ്രത്യേക യൂണിഫോമുണ്ട്. വിവിധ സംസ്ഥാനങ്ങളിൽനിന്നുള്ള വിവിധ ഭാഷ സംസാരിക്കുന്ന കുട്ടികൾ. ഇപ്പോൾ മലയാളത്തിലുള്ള പാട്ടും, പ്രാർത്ഥനയും പ്രതിവാക്യങ്ങളും നന്നായി പഠിച്ചുകഴിഞ്ഞു. പ്രത്യേകിച്ച് വി. കുർബാന സമയത്തുള്ള അവരുടെ ശബ്ദത്തിന് ഒരു ഗായകസംഘത്തിന്റെ ഐക്യരൂപ്യമുണ്ട്.

കേരളത്തിൽനിന്നെത്തിയ പത്തിലധികം ബ്രദേഴ്സ് ഇവിടെ സേവനമനുഷ്ഠിക്കുന്നുണ്ട്. വേതനമൊന്നുമില്ലാതെ, സേവനമനുഷ്ഠിക്കുന്ന ഇവരുടെ ആത്മാർത്ഥതയും വിനയവും എടുത്തുപറയേണ്ടതുണ്ട്.

ഫിലിപ്പച്ചനുമായി സംസാരിച്ചു തുടങ്ങിയപ്പോൾതന്നെ ഒരു മണി അടിയ്ക്കുന്നതുകേട്ടു. അത് അത്താഴത്തിനുള്ള അറിയിപ്പാണെന്ന് ഫിലിപ്പച്ചൻ പറഞ്ഞു. ഞങ്ങളെ കൂട്ടിക്കൊണ്ട് ഭക്ഷണഹാളിലേക്ക് പോയി. അവിടെ കട്ടികൾ നിശബ്ദരായി നിരന്നിരുന്ന് ഭക്ഷണം കഴിക്കുന്ന കാഴ്ച മനോഹരമാണ്. ഭക്ഷണശേഷം അവരവരുടെ പാത്രങ്ങൾ സ്വയം കഴുകി മേശയിയിൽ എല്ലാവരും അടുക്കിവച്ചു

നമ്മുടെ സഭയിലെ Child Welfare Board ന്റെ കീഴിലുള്ളതാണ് ഈ സ്ഥാപനം. Board ന്റെ പ്രസിഡണ്ട് ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയാണ്. അദ്ദേഹത്തിന്റെ ദീർഘവീക്ഷണത്തിന്റെയും, സേവന പരമ്പരയുടെയും ഒരു പ്രധാന പ്രതീകമാണ് ഈ സ്ഥാപനം.

കുഷ്ഠരോഗികളുടെ കുഷ്ഠമില്ലാത്ത മക്കളെ എടുത്തുവളർത്തുന്ന ഈ സ്ഥാപനം ഈ മേഖലയിലെ ആദ്യത്തെ സംരംഭമാണ്. ഇതിന്റെ ഡയറക്ടറായി റവ. ഫാ. കെ. ഐ. ഫിലിപ്പ് സേവനമനുഷ്ഠിക്കുന്നു. 1974-ൽ ആന്ധ്രാ പ്രദേശിന്റെ തീരത്തുണ്ടായ കൊടുങ്കാറ്റിനെത്തുടർന്ന് ആയിരക്കണക്കിനാളുകൾ മരിക്കുകയും, പതിനായിരക്കണക്കിന് കുടിലുകൾ തകരുകയും ചെയ്തു. ഇതിലേക്ക് 7 ലക്ഷധികം രൂപാ ശേഖരിച്ച് മലങ്കര സഭ വീടുകളുടെ പുനർനിർമ്മാണത്തിന്റെ മേൽനോട്ടം വഹിക്കാൻ ഫിലിച്ചനെയാണ് അങ്ങോട്ടയച്ചത്. വീടുകൾ പൂർത്തിയാക്കിയശേഷം അർഹരായവർക്ക് നൽകാനതിനുവേണ്ടി ഗവർമ്മെന്റിനെ ഏൽപ്പിച്ചു. ഇതിൽനിന്നും ഈ സഭയുടെ സ്വാർത്ഥരഹിതമായ ഒരു പ്രവർത്തിയാണെന്നു മനസിലാക്കാമല്ലോ. അങ്ങനെ ആന്ധ്രാ

പ്രദേശിൽ വളരെ നേരത്തേതന്നെ പ്രവർത്തിക്കാനവസരം ലഭിക്കുകയും, കുഷ്ഠരോഗികൾ ഏററവും കൂടുതലുള്ള ഒരു സംസ്ഥാനമാണ് ഇതെന്നു മനസിലാക്കുന്നതിനും സാധിച്ചു. ഈ കാലയളവിൽതന്നെ തെലുങ്കുഭാഷ കൈകാര്യംചെയ്യുന്നതിന് ഫിലിപ്പച്ചൻ നന്നായി പഠിച്ചു. 35-ലധികം വർഷമായി പ തുപ്പാടി ആശ്രമാംഗമായ ഫിലിപ്പച്ചന് ഈ വരുന്ന സെപ്ററംബറിൽ 60 വയസ് പൂർത്തിയാകുന്നു. അതിനോടനുബന്ധിച്ച് മാവേലിക്കരയുള്ള ഫാ. എം. ജി. പോൾ ക്രിസ്ത്യൻ ലിററേച്ചർ സൊസൈററി എന്ന പ്രസിദ്ധീകരണ സ്ഥാപനം ഫിലിപ്പച്ചന്റെ ജീവചരിത്രം പ്രസിദ്ധീകരിക്കുന്നതിനുള്ള ക്രമീകരണവും നടത്തിവരുന്നു. പ്രസിഡണ്ടു തിരുമേനിയും, ഡയറക്ടറച്ചനും, ബ്രദേഴ്സിൽ മിക്കവരും പുതുപ്പാടി ആശ്രമാംഗങ്ങൾ ആണെന്നും എടുത്തുപറയേണ്ടതില്ലല്ലോ.

എഴുപതുകളുടെ ഒടുവിൽതന്നെ ഈ പ്രസ്ഥാനം ആരംഭിക്കുന്നതിനെക്കുറിച്ച് ആലോചന നടന്നിരുന്നു. മലങ്കര സഭാംഗവും ആന്ധ്രാപ്രദേശ് ഗവർണ്ണറുമായിരുന്ന ശ്രീ. കെ. സി. എബ്രഹാമിനെ ഇത്തരുണത്തിൽ സ്മരിക്കേണ്ടതാവശ്യമാണ്. സഭാ സ്നേഹിയും ഭക്തനുമായ അദ്ദേഹം ഈ ആവശ്യത്തിനുവേണ്ടി 30 ഏക്കർ വനഭൂമി അനുവദിക്കാമെന്നു സമ്മതിച്ചിരുന്നു. എന്നാൽ പരിസ്ഥിതി വകുപ്പ് തടസം ഉന്നയിച്ചതിനാൽ അത് നമുക്ക് ലഭ്യമായില്ല.

ഇപ്പോൾ സ്ഥാപനം സ്ഥിതിചെയ്യുന്ന സ്ഥലം വിലകൊടുത്ത് സ്വകാര്യ വ്യക്തികളിൽനിന്നു വാങ്ങിയതാണ്. ഹൈദ്രബാദ് സെന്റ് ഗ്രീഗോറിയോസ് പള്ളിയിൽ നമസ്ക്കാരസമയത്തുതന്നെ ലളിതമായ വസ്ത്രധാരണം ചെയ്ത് എത്തുന്ന എബ്രഹാം മാസ്ററർ ഗവർണ്ണറാണെന്നു നമുക്ക് ഓർമ്മവരുന്നത് പള്ളി പരിസരത്ത് രാജ്ഭവൻ വക വാഹനങ്ങളും, പരിവാരങ്ങളെയും കാണുമ്പോൾ മാത്രമാണ്.

30 ഏക്കർ സ്ഥലം വാങ്ങി ആരംഭിച്ച ഈ പ്രസ്ഥാനം പിന്നീട് ചേർന്നുള്ള കുറെ സ്ഥലംകൂടി വാങ്ങുകയുണ്ടായി. 1985 ഡിസംബർ 8-ാം തീയതി കെട്ടിടത്തിന്റെ ശിലാസ്ഥാപനം നിർവഹിച്ചു. 1987 ജൂൺ 14-ാം തീയതി കെട്ടിടക്കൂദാശയും ഉദ്ഘാടനവും നടന്നു. 1987-ൽ ആദ്യമായി അഞ്ച് കുട്ടികളെ എടുത്തു. കേരളം, തമിഴ്നാട്, കർണ്ണാടക, മഹാരാഷ്ട്ര, രാജസ്ഥാൻ, ബീഹാർ, പഞ്ചാബ്, ഡൽഹി എന്നീ സംസ്ഥാനങ്ങളിൽനിന്നായി 100-ലധികം കുട്ടികൾ ഇപ്പോൾ ഇവിടെയുണ്ട്. 3 വയസുമുതൽ 16 വയസുവരെയുള്ളവർ ഇതിൽപ്പെടുന്നു. തൊട്ടടുത്തുള്ള ഒരു ഇംഗ്ലീഷ് മീഡിയം സ്ക്കൂളിലയച്ച് അവർക്ക് വിദ്യാഭ്യാസം നൽകിവരുന്നു.

നമ്മുടെ സഭയിലെ നിരവധി മെത്രാപ്പോലീത്താമാരും ആന്ധ്രാപ്രദേശ് സംസ്ഥാന വനിതാ ശിശുക്ഷേമ വകുപ്പുമന്ത്രി ഡോ: മിസസ് കുതൂഹലമ്മ, സ്ഥലം എം. എൽ. എ. സത്യനാരായണ, ആന്ധ്രാപ്രദേശ് ഹൈക്കോടതി ജഡ്ജി ജസ്ററീസ് ശിവരാമൻനായർ, ബാലഗ്രാം സ്ഥിതിചെയ്യുന്ന ജില്ലയുടെ കലക്ടറും മലയാളിയുമായ അനിൽകുമാർകുട്ടി, സൗത്ത് സെൻട്രൽ റയിൽവേ ജനറൽ മാനേജർ ശ്രീ. എം. എ. ചെറിയാൻ തുടങ്ങി ധാരാളം പ്രശസ്ത വ്യക്തികൾ ഇതിനോടകം സന്ദർശിച്ച് സന്തോഷവും അഭിനന്ദനവും അറിയിച്ചിട്ടുണ്ട്. എല്ലാവർഷവും ഫെബ്രുവരിമാസത്തിൽ നടക്കുന്ന വാർഷികദിനത്തിൽ ഹൈദ്രബാദിന്റെ വിവിധ ഭാഗങ്ങളിൽനിന്നായി 500-ലധികം പേർ പങ്കെടുക്കാറുണ്ട്. പങ്കെടുക്കുന്ന എല്ലാവർക്കും വിഭവസമൃദ്ധമായ ഉച്ചഭക്ഷണവും അവിടെനിന്നും നൽകിവരുന്നു.

കുട്ടികൾക്ക് തൊഴിൽ പരിശീലനം നൽകുന്നതിനെ സംബന്ധിച്ച് ചിന്തിക്കുകയുണ്ടായി. പ്രിൻറിംഗ് പ്രസ്, ബുക്ക് ബയൻറിംഗ്, സ്ക്രീൻ പ്രിൻറിംഗ് തുടങ്ങിയവ സ്ഥാപിക്കുന്നതു സംബന്ധിച്ച് മി. എബ്രഹാം വിവരിച്ചു. ഫിലിപ്പച്ചൻ അതിൽ വളരെ താൽപ്പര്യം പ്രകടിപ്പിച്ചു. കൂടാതെ ചെറിയ മുതൽമുടക്കിൽ ആരംഭിക്കാവുന്ന ചോക്ക് നിർമ്മാണം, മെഴുകുതിരി നിർമ്മാണം തുടങ്ങിയവയെക്കുറിച്ചും ചിന്തിക്കുകയുണ്ടായി.

തൊഴിൽ പരിശീലന യൂണിററ് സ്ഥാപിക്കുന്നതിനുവേണ്ട പ്രോജക്ട് റിപ്പോർട്ടോ, ഉപകരണങ്ങളോ നൽകാൻ തയ്യാറുള്ളവരും, കുറച്ചു ദിവസം ബാലഗ്രാമിൽ താമസിച്ച് കുട്ടികൾക്ക് തൊഴിൽ പരിശീലനം നൽകുന്നതിനു കഴിവും താൽപ്പര്യമുള്ളവരും പണമായി സഹായിക്കാൻ സൻമനസുള്ളവരും Fr. K. I. PHILIP, Director, St. Gregorios Balagram, Yacharam-501509 Ibrahimpatanam (Via.) Andra Pradesh എന്ന വിലാസത്തിൽ ബന്ധപ്പെടുക.



''വേണ്ടസമയത്തും സ്ഥാനത്തും മനുഷ്യജീവിതയന്ത്രം പരിശോധനയ്ക്ക് വിധേയമാക്കി നിയന്ത്രിക്കായ്കയാൽ തകർന്ന ജീവിതത്തിന്റെ ഉടമകളായിത്തീർന്ന അനേകരുടെ ചരിത്രവും നമ്മുടെ മുൻപിലുണ്ട്. ഇടവിടാതെ പ്രവർത്തിക്കുന്ന യന്ത്രത്തിന് കേടുപാടുകൾ നേരിടുന്നതുപോലെ, ജീവിതത്തിന്റെ കുതിപ്പിൽ കടന്നുകൂടുന്ന കേടുപാടുകൾ അപ്പപ്പോൾ കണ്ടുപിടിച്ച് പരിഹാരമുണ്ടാക്കിക്കൊണ്ട് പുതുശക്തിയോടെ ലക്ഷ്യത്തിലേക്കു ചെന്നെത്തുവാൻ പ്രത്യേകം ശ്രദ്ധിക്കയും ശ്രമിക്കയും ചെയ്യുമ്പോൾ ജീവിതം അതിസുന്ദരമായ ഒരു കലയായും അത്ഭുതകരമായ ദൈവിക ദാനമായും കാണുവാൻ കഴിയും.''

**ഫാ. ഏ എം. വറുഗീസ്, പന്തളം**

# ജീവിതത്തെ ക്രമപ്പെടുത്തുക

മനുഷ്യജീവിതത്തിന്റെ മനോഹാരിതയും മഹത്വവും മനുഷ്യൻ മനസ്സിലാക്കാത്തതിന്റെ ദുഷ്ഫലങ്ങളാണ് എല്ലാക്കാലത്തും ലോകത്തിലെ അസ്വസ്ഥതകൾക്ക് ആധാരം. ആകാശവും ഭൂമിയും അനന്തമായ അംബരപ്പരപ്പിലെ ഗോളസമൂഹങ്ങളും പഠനങ്ങൾക്കും പര്യടനങ്ങൾക്കും വിധേയമാക്കിയമനുഷ്യൻ ഇവിടെ എങ്ങനെ ജീവിക്കണമെന്ന് വേണ്ടവണ്ണം ഗ്രഹിച്ചിട്ടില്ലെന്നു പറഞ്ഞാൽ അത് അതിശയോക്തിയാകുന്നില്ല. സർവ കലകളുടെയും വല്ലഭനായ ദൈവം തന്റെ സാദൃശ്യത്തിൽ മനുഷ്യനെ മനഞ്ഞുവെന്നുള്ള മതബോധനം മനുഷ്യന്റെ മാഹാത്മ്യത്തിലേക്കും മഹാസിദ്ധികളിലേയ്ക്കും വിരൽ ചൂണ്ടുന്നു. ആ സിദ്ധികളിൽ സുപ്രധാനമായ ഒന്നാണ് ജീവിതപരിശോധനയും അനുതാപവും. തെററുകൾ വരുത്തിയാൽ വീണ്ടുവിചാരത്തോടെ അവയെ തിരുത്തി ജീവിതം പുന:പ്രതിഷ്ഠിക്കുന്നതിനുള്ള പ്രാപ്തി നഷ്ടമാക്കുന്ന മനുഷ്യൻ മൃഗസദൃശ്യനായോ ഒരുപക്ഷെ മൃഗത്തെക്കാൾ അധ:പതിച്ച നിലയിലോ നിപതിക്കുന്നുവെന്ന് നിസ്സംശയം പറയാം. മനുഷ്യന്റെ ദൈവസാദൃശ്യം അവനിലുള്ള ആത്മാവിന്റെ പ്രതിഫലനത്തിൽനിന്നും വെളിപ്പെടുന്നു. ആത്മാവിന്റെ വ്യാപാരങ്ങളിൽപ്പെട്ടതാണ് കുററബോധവും പശ്ചാത്താപവും പുന: പ്രതിഷ്ഠയും. ദൈവഹിതവും നമ്മുടെ ജീവിതവും തമ്മിലുള്ള ധാരമുറിയാത്ത ബന്ധമാണ് ദൈവസാദൃശ്യമെന്നുള്ളതിൽനിന്നും നാം മനസ്സിലാക്കേണ്ടത്.

വേണ്ട സമയത്തും സ്ഥാനത്തും മനുഷ്യജീവിതയന്ത്രം പരിശോധനയ്ക്കു വിധേയമാക്കി നിയന്ത്രിക്കായ്കയാൽ തകർന്ന ജീവിതത്തിന്റെ ഉടമകളായിത്തീർന്ന അനേകരുടെ ചിത്രവും ചരിത്രവും നമ്മുടെ മുൻപിലുണ്ട്. ഇടവിടാതെ പ്രവർത്തിക്കുന്ന യന്ത്രത്തിന് കേടുപാടുകൾ നേരിടുന്നതുപോലെ, ജീവിതത്തിന്റെ കുതിപ്പിൽ കടന്നുകൂടുന്ന കേടുപാടുകൾ അപ്പപ്പോൾ കണ്ടുപിടിച്ച് പരിഹാരമുണ്ടാക്കിക്കൊണ്ട് പുതുശക്തിയോടെ ലക്ഷ്യത്തിലേക്കു ചെന്നെത്തുവാൻ പ്രത്യേകം ശ്രദ്ധിക്കയും ശ്രമിക്കയും ചെയ്യുമ്പോൾ ജീവിത അതിസുന്ദരമായ ഒരു കലയായും അത്ഭുതകരമായ ദൈവീകദാനമായും കാണുവാൻ കഴിയും. ജീവിതമാകുന്ന ഓട്ടത്തിൽ തട്ടിയ കോട്ടങ്ങളും കേടുപാടുകളും പരിഹൃതമാക്കുന്ന പ്രക്രിയയ്ക്ക് ക്രിസ്തീയ വീക്ഷണത്തിലുള്ള പേരാണ് പുതുതാക്കൽ; (Renewal)

പുതുതാക്കൽ (റിന്യൂവൽ) രണ്ടുതരത്തിലുണ്ട്. പാപപ്രവൃത്തികളെപ്പററിയുള്ള അനുതാപത്തിന്റെയും പശ്ചാത്തലത്തിൽ പുറകോട്ടു തിരിഞ്ഞുനോക്കിയശേഷം ഒരു പുതിയ ജീവിതം തുടരുമെന്ന് തീരുമാനിക്കുക, രണ്ടാമത്തേത് നസറായനായ യേശുനാഥന്റെ മാതൃകയിലുള്ള റിന്യൂവലാണ്. പാപത്താൽ പങ്കിലപ്പെട്ടിട്ടില്ലെങ്കിലും, സ്വർഗ്ഗസ്ഥനായ നാഥനുമായി പ്രാർത്ഥനയാകുന്ന പാശത്താൽ കൂടുതൽ ബന്ധപ്പെട്ട് ആത്മീയമായ ഊർജം ഉജ്വലിപ്പിക്കുക, നമ്മിലുള്ള ആത്മീയശക്തി നന്മയ്ക്കായി വ്യാപരിക്കുമ്പോൾ, കത്തുന്ന തിരി മങ്ങിപ്പോകാതെ എണ്ണ ഊററി കൊടുക്കുന്നതുപോലെ, അധികം കൃപയും ശക്തിക്കും ഉയരത്തിലെ ഉറവയിൽനിന്നും ഊറിയെത്തി വീണ്ടും വീണ്ടും ശക്തിപ്പെടേണ്ടിയിരിക്കുന്നു. ഒരുദിവസത്തെ പഠിപ്പിക്കലും ഉപദേശവും രോഗസൗഖ്യ ദാനവും മററുള്ള പ്രവൃത്തികളും കഴിഞ്ഞപ്പോൾ അടുത്ത ദിവസത്തേക്കുള്ള അടിസ്ഥാനശക്തി ആർജിക്കുവാൻ കർത്താവ് വേറിട്ട് മലയിലും മററ് ഏകാന്തയിലും ഏറെനേരം ധ്യാനത്തിലും പ്രാർത്ഥനയിലും ചെലവഴിച്ചത് ഓർക്കുക.

പരിശോധനയ്ക്കും പുനപ്രതിഷ്ഠയ്ക്കും വലിയ ഊന്നൽ കൊടുത്തുകൊണ്ടാണ് പരിശുദ്ധനായ പൗലോസ്ശ്ലീഹാ തന്റെ പ്രവർത്തനം തുടർന്നുകൊണ്ടിരുന്നതും ഓട്ടം തികച്ചതും. ''അയ്യോ! ഞാൻ അരിഷ്ടമനുഷ്യൻ; ഈ മരണ

ത്തിന്നധീനമായ ശരീരത്തിൽനിന്നും എന്നെ ആർ വിടുവിക്കും". (റോമ. 7:24) ആകമാന പരിശോധനയിൽ താൻ ഒരു അരിഷ്ടമനുഷ്യനാണെന്നു പോലും ശ്ളീഹാ കണ്ടുപിടിച്ചു. പരിശോധനയോടൊപ്പം പുനഃപ്രതിഷ്ഠയുടെ പ്രതീക്ഷയുയർത്തുന്ന വചനങ്ങൾ പൗലോസ്ശ്ളീഹായിൽ നിന്നും ഉതിരുന്നു. "ഒരുവൻ ക്രിസ്തു യേശുവിലായാൽ അവൻ പുതിയ സൃഷ്ടിയായിത്തീരുന്നു" (2 കൊരി. 5;17) ആഴമായ ആത്മപരിശോധനയ്ക്ക് ജീവിതത്തെ വിധേയമാക്കിയ പരിശുദ്ധനായ അഗസ്തിനോസിന്റെ ആശയം അതിശക്തിയാണ്. അദ്ദേഹം ആവർത്തിക്കുന്നു. "എന്റെ ആത്മാവ് നിന്നെ കണ്ടെത്തുവോളം എനിക്ക് വിശ്രമമില്ല"....ജീവിതപരിശോധനയ്ക്കു ലഭിക്കുന്ന സമയം തികച്ചും ലാഭകരമാക്കുവാൻ സഹായകമായ വിധത്തിൽ, ആ സമയത്തെപ്പററിയും അതിന്റെ വിനിയോഗത്തെപ്പററിയും ഇനിയും ചുരുക്കമായി ചിന്തിക്കാം:—

1) Time to-re-evaluate and future-guidance. ജീവിതപരിശോധനയിൽ കഴിഞ്ഞ ദിവസങ്ങളെപ്പററി ഒരു വിലയിരുത്തൽ നടത്തുന്നത് അത്യന്തം പ്രയോജനപ്രദമായിരിക്കും. അപ്രകാരമുള്ള വിലയിരുത്തൽ, വരുവാനുള്ള ദിവസങ്ങളിലേക്ക് വഴികാട്ടിയായി നമുക്ക് ഉതകുകയും ചെയ്യും. സോക്രട്ടീസിന്റെ സാരോപദേശം നമ്മുടെ കാതുകളിൽ മുഴങ്ങട്ടെ. "The unexamined life is not worth living". പരിശോധനയ്ക്കു വിധേയമാകാത്ത ജീവിതം ജീവിതമെന്ന പദത്തിനും പദവിക്കും യോഗ്യമല്ല. ഉദിച്ച് അസ്തമിക്കുന്ന നമ്മുടെ ഓരോ ദിവസവും പ്രത്യേക ജീവിതപരിശോധനയ്ക്കും പുനഃപ്രതിഷ്ഠയ്ക്കും നമ്മെ വിധേയരാക്കുമെങ്കിൽ അതിന്റെ ഫലം അത്ഭുതകരമായിരിക്കും.

Time to Toss old. കഴിഞ്ഞ ദിവസത്തിൽ നമ്മുടെ അന്തരംഗത്തിന്റെ അടിത്തട്ടിൽ അള്ളിപ്പിടിച്ചുകിടന്ന പക, പ്രതികാരചിന്ത, അസൂയ, ഭയം, നിരാശ എന്നിത്യാദി വിഷലിപ്തമായ വികാരങ്ങളെ ചവററുകൊട്ടയിൽ ചുരുട്ടിയെറിയുവാൻ പ്രത്യേകം തീരുമാനമെടുക്കുക. പ്രസ്തുത വികാരങ്ങൾ നമ്മുടെ ആത്മശരീര മനസ്സുകളിൽ വരുത്തിക്കൂട്ടിയ തളർച്ചയെത്തള്ളിമാററി, പരിശുദ്ധാത്മപ്രദമായ ചൈതന്യം പ്രാപിക്കുന്നുവോയെന്ന് പരിശോധിക്കുക. അങ്ങനെ ജീവിതം ധന്യവും സുന്ദരവും ആക്കുക.

3) Time to forgive and forget. ക്ഷമിക്കുന്നതിനും മറക്കുന്നതിനുമുള്ള മഹാദിനമായി അതതു ദിവസം ആചരിക്കണം. ജീവിതകലാവല്ലിയുടെ നാമ്പ് നന്നാക്കി വളർത്തി സമാധാനവും സന്തുഷ്ടിയും കൈമുതലാക്കുവാനുള്ള രണ്ടു് ഉപാധികളാണ് മേൽപ്പറഞ്ഞത്. ക്ഷമിക്കുന്നതു

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്












ഒരു വിശ്വാസി.

കൊണ്ടുമാത്രമായില്ല. നമ്മെ തളർത്തുവാൻ എതിരാളികൾ തൊടുത്തുവിട്ട വാക്ശരങ്ങളും അടവുകളാകുന്ന അടികളും ക്ഷമിക്കുന്നതോടൊപ്പം അവയെ ഓർക്കാതെയിരിപ്പാനും തക്ക പുണ്യപരിശീലനം ജീവിതപരിശോധനയിൽക്കൂടി ആർജിക്കണം. ''പുണ്യമാക്കുന്നവനും ക്ഷമിക്കുന്നവനും, ഞങ്ങളുടെ തിന്മകളെ ഓർക്കാതെ മായിച്ച് ഇല്ലായ്മ ചെയ്യുന്നവനും'' എന്ന് ദൈവത്തെ വിശേഷിപ്പിക്കാറുള്ള വിശുദ്ധ കുർബാനയിലെ പ്രാർത്ഥനയുടെ പദങ്ങൾ ജീവിതപരിശോധനയ്ക്ക് ഉപയോഗിക്കാം. ''ഞങ്ങളുടെ കടക്കാരോട് ഞങ്ങൾ ക്ഷമിച്ചതുപോലെ ഞങ്ങളുടെ കടങ്ങളും പാപങ്ങളും ഞങ്ങളോട് ക്ഷമിക്കണമേ'' എന്നുള്ള കർതൃപ്രാർത്ഥന ഉരുവിടുമ്പോൾ മനസ്സിന്റെയും ആത്മാവിന്റെയും മണ്ഡലങ്ങൾ മുഴുവൻ ഉണരുവാൻ ഉതകുമാറ് ജീവിതപരിശോധന നടത്തുന്നത് അനുഗ്രഹപ്രദമായിരിക്കും.

4) **Time to stretch your Soul**. പലതിനെച്ചൊല്ലി പിരിമുറുക്കത്തിലും വിചാര വിവശതയിലും കഴിയുന്ന നമുക്ക് ആശ്വാസദായകമായ ആത്മവിശ്രമത്തിന് അവസരം കിട്ടുന്നുണ്ടോ?'' അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരുമേ! നിങ്ങൾ എന്റെയടുക്കൽ വരുവീൻ'' എന്നുള്ള ആഹ്വാനം കാതുകൂർപ്പിച്ച് കേൾക്കുവാൻ നമുക്ക് സാധിക്കുന്നുണ്ടോ? എല്ലാ ഭാരവും ദൈവത്തിൽ ഭരമേല്പിച്ച് പിരിമുറുക്കമില്ലാത്ത മനസിന്റെ ഉടമയായി സമാധാനത്തോടെ കിടന്നുറങ്ങുവാനും പ്രഭാതത്തിൽ പ്രകാശത്തിന്റെ സൃഷ്ടാവിന്റെ തിരുമുഖം ദർശിച്ച് ഉണരുവാനും നമുക്ക് സാധിക്കുന്നുണ്ടോ? നമ്മുടെ മനസ്സിലെ ഉൾപ്പോര് അവസാനിപ്പിച്ചുകൊണ്ട് അന്തിയുറങ്ങുകയും ആത്മസുഖത്തോടും ധൈര്യത്തോടും പുതിയ നാളിനെ അഭിമുഖീകരിക്കുവാൻ നമ്മെ ഒരുക്കുകയും ചെയ്യുന്ന ജീവിതപരിശോധന എത്രയോ വിലയേറിയതാണ്.

5) **Time to list the things**. ചെയ്യുവാൻ വിട്ടുപോയ കടമകളെപ്പറ്റി പ്രത്യേകം പ്രത്യേകം ഓർത്ത് പരിഹാരം കാണുവാൻ പരിശ്രമിക്കുക. ദൈവത്തോടും സഭയോടും സമൂഹത്തോടും നമ്മുടെ അയൽക്കാരോടും നമ്മോടുതന്നെയും എത്രയെത്ര കടപ്പാടുകളാണ് നമുക്കുള്ളത്. മടികൊണ്ടും മറവികൊണ്ടും മാനസ്സിക സംഘർഷംകൊണ്ടും മര്യാദരാഹിത്യംകൊണ്ടും മനസ്സലിവില്ലാത്തതുകൊണ്ടും എത്രയെത്ര വിലയേറിയ കർത്തവ്യങ്ങൾ നാം വിസ്മരിക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ കർത്തവ്യങ്ങൾ നിറവേറ്റാതെ ദിവസം തള്ളിവിടുകയില്ലെന്നുള്ള തീരുമാനം ഈ ജീവിതത്തെ ഫലപ്രദമാക്കും.

6) **Time to give Thanks to God and Man**. സർവ്വശക്തനും സൃഷ്ടിതാവുമായ ദൈവത്തിന് നന്ദിയർപ്പിക്കുവാൻ നമ്മുടെ ഓരോ ദിവസവും പ്രത്യേകം വേർതിരിക്കുക. നാം ഓരോരുത്തരുടെയും ജീവിതത്തിൽ ദൈവം പ്രത്യേകം പ്രത്യേകം പരിവർത്തിച്ചുകൊണ്ടിരിക്കുന്നു. ദൈവത്തിന്റെ ഉപകാരങ്ങളെ വിസ്മരിക്കുന്ന ജീവിതം വിഫലമാണ്. ''യഹോവേ! നിന്റെ ഉപകാരങ്ങൾ എത്ര വലുത്; അവയൊന്നും ഞാൻ വിസ്മരിക്കുന്നില്ല'' എന്ന് ദാവീദുരാജാവ് സങ്കീർത്തനങ്ങളിൽ ആവർത്തിച്ചു പ്രഖ്യാപിച്ചുകൊണ്ട് ദൈവത്തിനു നന്ദി പ്രദർശിപ്പിക്കുന്നതായി കാണുന്നു. നമുക്ക് അരിഷ്ടതയും അനിഷ്ടവും ഉളവാക്കുന്നുവെന്ന് തോന്നുന്ന കാര്യങ്ങൾപോലും അന്തിമമായി നമ്മുടെ ഉപകാരത്തിനാണ്. നമ്മുടെ രക്ഷയാകുന്ന ദൈവമായി നാൾതോറും നമ്മുടെ ഭാരങ്ങളെ ചുമക്കുന്ന ദൈവത്തിന് ഓരോ ദിവസത്തിന്റെയും ആരംഭത്തിലും അവസാനത്തിലും നമുക്ക് നന്ദിപ്രകടനം നടത്താം. ''ദൈവം നമുക്ക് ഉദ്ധാരണത്തിന്റെ ദൈവമാകുന്നു'' എന്നറിഞ്ഞ് അവന് നന്ദി പറയുവാൻ നമ്മുടെ നാളുകൾ സമർപ്പിക്കാം.

7) **Time to re-dedicate.** ജീവിതപാതയിൽ ഒരു തവണമാത്രം നാം കടന്നുപോകുന്നതുകൊണ്ട് കഴിയുന്നിടത്തോളം ജീവിതത്തെ സൽക്കർമ്മങ്ങൾക്കായി സമർപ്പിക്കുക. ജീവിതത്തിലെ സ്ഥായിയായ മൂല്യവും താല്ക്കാലിക മൂല്യവും തിരിച്ചറിഞ്ഞ് നീതിയുടെ മാർഗ്ഗങ്ങളിൽ നമ്മെ തിരിച്ചുവിടുന്നതിന് ഉതകുന്ന ചിന്തകൾ ഓരോ ദിവസവും ഹൃദയങ്ങളിൽ കടത്തിവിടുക. ഇന്നേദിവസം ഞാൻ ചെയ്ത പ്രവൃത്തികൾ ഏതുവിധത്തിലുള്ള ചലനമാണ് മറ്റുള്ളവരുടെ മനസ്സിലും എന്റെ ചുറ്റിലും സൃഷ്ടിച്ചതെന്ന് ആത്മാർത്ഥമായി പരിശോധിച്ച് പരിഹാരം കാണുക. വില്യംജയിംസിന്റെ വാക്കുകൾ ശ്രദ്ധിക്കാം. **''The great use of life is to spend it on something that will out last it''.** സ്വപ്നലോകത്തിൽനിന്ന് ആദർശങ്ങളുടെ മണ്ഡലങ്ങളിലേക്ക് പറന്നുയർന്ന് നമ്മുടെയും മറ്റുള്ളവരുടെയും പാതകളിൽ ദീപംതെളിച്ചുകൊടുക്കുന്നുണ്ടോയെന്ന് അനുദിനം പരിശോധിക്കാം.

ജീവിതപരിശോധനയിൽക്കൂടി ലഭ്യമാകുന്ന ദിവ്യവെളിച്ചവും ദിവ്യബോധനവും ഓരോ ദിവസവും പുതുതായും പുനരായും നമ്മെ പ്രതിഷ്ഠിക്കുവാൻ പര്യാപ്തമായ ഘടകങ്ങളായിത്തീരുമെങ്കിൽ സർവ്വകലാവല്ലഭനാൽ നൽകപ്പെട്ടിരിക്കുന്ന ഈ ജീവിതം ദൈവഹിതാനുസരണം കഴിച്ചുകൂട്ടി സ്വർഗ്ഗീയ നിർവൃതിയടയുവാൻ നമുക്ക് സാധിക്കുന്നതാണ്.

# കൗൺസലിംഗ് സെന്റർ നമുക്ക് ആവശ്യമോ?

ഫാ. ഒ. തോമസ്, ബാംഗ്ളൂർ

നാം അംഗീകരിച്ചാലും ഇല്ലെങ്കിലും മാനസികമായ സംഘർഷങ്ങളും അതോടു ബന്ധപ്പെട്ട രോഗങ്ങളും നമ്മുടെ സമൂഹത്തിൽ വർദ്ധിച്ചുകൊണ്ടാണിരിക്കുന്നത്. പോട്ട തുടങ്ങിയ കേന്ദ്രങ്ങളിലേക്ക് വിശ്വാസികളുടെ കൂട്ടായ ഒഴുക്കിന്റെ പിന്നിൽ വർദ്ധിച്ചുവരുന്ന മാനസിക് സംഘർഷങ്ങളാണെന്നു കാണുവാൻ വിഷമമില്ല. കത്തോലിക്കാ വിശ്വാസികൾക്ക് 'കുമ്പസാര'മെന്ന പേരിലും മററുള്ളവർക്ക് 'കൗൺസലിംഗ്' എന്ന പേരിലും വ്യക്തിപരമായ പ്രശ്നങ്ങളെ കൈകാര്യം ചെയ്യുവാൻ ഈ ധ്യാനകേന്ദ്രങ്ങളിൽ അവസരം നൽകുന്നുണ്ട്. നമ്മുടെ ആദ്ധ്യാത്മിക പാരമ്പര്യത്തിൽ പെടാത്ത ഒന്നായതിനാൽ കൗൺസലിംഗിന് നാം വേണ്ടത്ര ശ്രദ്ധ ഇനിയും കൊടുത്തു തുടങ്ങിയിട്ടില്ല. വാസ്തവത്തിൽ കൗൺസലിംഗും അതിന്റെ പല അടിസ്ഥാനങ്ങളും പാശ്ചാത്യമാണെന്നതിൽ സംശയമില്ല. എന്നാൽ അതുകൊണ്ടുമാത്രം നമ്മുടെ സമൂഹത്തിൽ അതിനൊട്ടും സാംഗത്യമില്ല എന്നു വിധിക്കുവാൻ നമുക്ക് ആകുമോ? ഒരുകണക്കിന് പാശ്ചാത്യമെന്നു പറഞ്ഞ് എല്ലാററിനേയും മാററിനിർത്തിയാൽ നമ്മുടെ സമൂഹത്തിൽ പിന്നെ എന്താണവശേഷിക്കുന്നത്? മൊട്ടുസൂചി മുതൽ പടുകൂററൻ വിമാനങ്ങൾ വരെയുള്ള ശാസ്ത്ര–സാങ്കേതികതയോട് ബന്ധപ്പെടാത്ത ഒരു ജീവിതശൈലിയെപ്പററി നമുക്കിനി ചിന്തിക്കാനാവുമോ? ഈയിടെ അന്തരിച്ച ശൃംഗേരി മഠാധിപൻ, വാഹനങ്ങളിൽ കയറാതെ ഇന്ത്യ മുഴുവൻ യാത്രചെയ്തു എന്നു വായിക്കുകയുണ്ടായി. യന്ത്രങ്ങളോടു ബന്ധപ്പെടാത്ത അത്തരം ജീവിതങ്ങൾ ഒറപ്പെട്ടതല്ലേ? Pussy Cat, Pussy Cat-ഉം Cake മുറിച്ച് Happy Birthday to you എന്നു പാടുന്ന ഈരടികളും സാധാരണ ഭവനങ്ങളിൽ മാത്രമല്ല, പൗരസ്ത്യ ഋഷിമാരുടെ തപോവനങ്ങളിലുമൊക്കെ മുഴങ്ങിതുടങ്ങിയിരിക്കുന്നു. സുറിയാനി ആരാധനാ ക്രമങ്ങൾ മാററിയാൽ പൗരസ്ത്യമായ ജീവിതശൈലി എന്ന് അവകാശപ്പെടാൻ തനതായി നമുക്കെന്തുണ്ട്? ഡിസംബർ 25–ന്റെ X' Mas ആഘോഷങ്ങളും, New Year–ന്റെ പാതിരാ കുർബാനയുമൊക്കെ എത്ര വേഗം നമ്മുടേതാക്കിക്കഴിഞ്ഞു. Sunday School OVBS Student, Youth Women Associations- വൈദിക വിദ്യാഭ്യാസം, മിഷൻ പ്രവർത്തനങ്ങൾ, സഭാഭരണക്രമം തുടങ്ങിയ എത്രയോ മേഖലകളിൽ പാശ്ചാത്യസ്വാധീനം എത്തിക്കഴിഞ്ഞു. ദൈവശാസ്ത്രം പൗരസ്ത്യമെങ്കിലും ജീവിതശൈലി പാശ്ചാത്യവും, ദൈവശാസ്ത്രം പാശ്ചാത്യസ്വാധീനമയമെങ്കിലും ജീവിതശൈലി കുറെയൊക്കെ പൗരസ്ത്യവുമായിരിക്കുന്ന വ്യക്തിത്വങ്ങളിലെ വൈരുദ്ധ്യം സൂക്ഷ്മദൃക്കോടെ വീക്ഷിക്കുന്നവർക്ക്, നമ്മുടെ സഭയിൽ കണ്ടെത്താൻ വിഷമമില്ല. ഇത്രയും ആമുഖമായി പറഞ്ഞത് പാശ്ചാത്യ സംസ്കാരം രൂപപ്പെടുത്തിയ ജീവിതക്രമത്തിന് പാശ്ചാത്യമായ പല സംവിധാനങ്ങളെയും ആശ്രയിക്കാതെ തരമില്ല എന്നു സൂചിപ്പിക്കുവാനാണ്. അതിനാൽ കൗൺസലിംഗും അതിന്റെ അടിസ്ഥാനങ്ങളുമൊക്കെയും നമ്മുടെ ദൈവശാസ്ത്രത്തോടും പാരമ്പര്യങ്ങളോടും ബന്ധപ്പെടുത്തി പ്രയോജനപ്പെടുത്തേണ്ടത് വളരെ ആവശ്യമായിരിക്കുന്നു. കൗൺസലിംഗ് ഏതെല്ലാം വിധത്തിൽ പ്രയോജനപ്പെടുത്താനാവുമെന്ന് അനുഭവങ്ങളിലുള്ള രണ്ടുമൂന്ന് ഉദാഹരണങ്ങളിൽക്കൂടി വ്യക്തമാക്കാം.

1) സ്നേഹിതരുടെ നിർബ്ബന്ധങ്ങൾക്കു വിധേയമായി കുടുംബജീവിതത്തിൽ 6 വർഷമായ ഭാര്യാഭർത്താക്കന്മാർ എന്നെ കാണുവാൻ വന്നു. ഭർത്താവ് പട്ടണത്തിൽ ജനിച്ചു വളർന്ന ആളും, ഭാര്യ ഗ്രാമാന്തരീക്ഷത്തിൽ വളർന്നവളുമാണ്. രണ്ടു കുഞ്ഞുങ്ങളായെങ്കിലും കുടുംബജീവിതത്തിൽ ഇതുവരെ പൊരുത്തമുണ്ടായിട്ടില്ല. ഏതെങ്കിലും കാര്യത്തെപ്പററി കലഹിക്കാത്ത ദിവസങ്ങളില്ല. മൂന്നു സെഷനുകൾ കഴിഞ്ഞപ്പോൾ രണ്ടുപേരും ഇപ്രകാരം അഭിപ്രായപ്പെടുകയുണ്ടായി. ഇപ്പോൾ ലഭിച്ച നിർദ്ദേശങ്ങൾ ആറ് വർഷങ്ങൾക്കു മുമ്പ് ലഭിച്ചിരുന്നു എങ്കിൽ...........എന്താണു സംഭവിച്ചതെന്ന് പിന്നാലെ വിശദീകരിക്കാം.

2) ദുഃസ്വപ്നങ്ങൾ കണ്ട് ഉണരുകയും പ്രാർത്ഥനയുടെ കുറവുമൂലമാണ് ദുഃസ്വപ്നങ്ങൾ കാണുന്നതെന്നു വിശ്വസിച്ച് പ്രാർത്ഥനയുടെ ദൈർഘ്യം നീട്ടിയിട്ടും സ്വസ്ഥമായി ഉറക്കം ലഭിക്കാതിരുന്ന ഒരു നാൽപ്പതുകാരനുമായുള്ള സംഭാഷണം യാദൃഛികമായിട്ടാണ് കൗൺസലിംഗ് ആയി രൂപാന്തരപ്പെട്ടത്. ദീർഘസമയത്തെ സംഭാഷണത്തിനുശേഷം ഒരാഴ്ചകഴിഞ്ഞ് വീണ്ടും കാണ്വാൻ ആ ആൾ തിരിച്ചെത്തി. ഇപ്രാവശ്യം വന്നത് കൗൺസലിംഗിനായിട്ടല്ലായിരുന്നു. ജീവിതത്തെ അലട്ടിയിരുന്ന ഒരു വലിയ പ്രശ്നത്തിൽനിന്നും രക്ഷപെട്ടതിലുള്ള നന്ദി അറിയിക്കുന്നതിനുവേണ്ടിയായിരുന്നു.

3) പഠിത്തത്തിൽ ശ്രദ്ധ കേന്ദ്രീകരിക്കാനാവാത്ത ഒരു പ്രീ–ഡിഗ്രി രണ്ടാംവർഷ വിദ്യാർത്ഥി ഒരിക്കൽ പ്രശ്നപരിഹാരത്തിനുവേണ്ടി എത്തി. സംസാരിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ സംഭാഷണങ്ങൾ മുറിഞ്ഞുപോവുക മാത്രമല്ല, ആശയങ്ങൾക്കു തുടർച്ചയില്ലെന്നും (Thought disorder) കണ്ടെത്തി. മുഖത്തെ പേശികളുടെ വലിച്ചിലുകളിൽനിന്നും വ്യക്തിയെ അത്യധികമായ ഉത്കണ്ഠ (Anxiety) അലട്ടുന്നതാ

യും മനസിലായി. ഒരു മനോരോഗ വിദഗ്ദ്ധന്റെ (Psychiatrist) സഹായംതന്നെ ആവശ്യമാണെന്നു തോന്നിയതിനാൽ കോട്ടയത്ത് Dr. Fenn നെ കാണുവാൻ നിർദ്ദേശിച്ചു. ഒരു (Psychiatrist) നെ കാണണമെന്നു ചിന്തിച്ചുവെങ്കിലും മാറ സികരോഗിയായി മുദ്രകുത്തപ്പെടും എന്നുള്ള ഭയമാണ് ചെറുപ്പക്കാരനെയും വീട്ടുകാരെയും ആ ഉദ്യമത്തിൽനിന്നു പിന്തിരിപ്പിച്ചത്. Psychiatrist) ന്റെ ചികിൽസ തക്കസമയത്ത് സ്വീകരിച്ചില്ലെങ്കിൽ കൂടുതൽ പ്രയാസങ്ങൾ പിൽക്കാലത്തുണ്ടാകുമെന്ന് ബോധ്യപ്പെടുകയും, ശാരീരിക രോഗങ്ങൾ പോലെ മാനസിക രോഗത്തിന് ചികിൽസ നേടുന്നതിൽ തെററില്ല എന്ന് മനസിലാക്കി കൊടുക്കുകയും ചെയ്തു. മടിച്ചാണെങ്കിലും Psychiatrist നെ പോയി കണ്ട യുവാവ് ഇപ്പോൾ Degree ക്ക് ഭംഗിയായി പഠിച്ചുകൊണ്ടിരിക്കുന്നു. ഏകദേശം മൂന്നുമാസത്തെ ചികിൽസയ്ക്കു ശേഷം മരുന്ന് ആവശ്യമില്ലാത്ത നിലയിലെത്തി അയാൾ സൗഖ്യം പ്രാപിക്കുകയുണ്ടായി. ഈ സംഭവങ്ങളിലെല്ലാം കൗൺസിലറുടെ റോൾ എന്തെന്ന് ഇനി വ്യക്തമാക്കാം.

## 1. വ്യക്തിത്വ സംഘർഷങ്ങളെ കുറിച്ച് ആഴത്തിലുള്ള അവബോധം ഉണ്ടാക്കുക

### (Creating deeper awareness of personality confliets)

വ്യക്തിത്വ സംഘർഷങ്ങളെക്കുറിച്ച് ആഴത്തിലുള്ള അവബോധമുണ്ടാക്കുകയാണ് ആദ്യത്തെ കേസിൽ ചെയ്തത്. 'അണ്ടിയോടടുക്കുമ്പോഴറിയാം മാങ്ങയുടെ പുളി' എന്ന പഴഞ്ചൊല്ല് അർത്ഥമാക്കുന്നതുപോലെ വ്യക്തിത്വങ്ങളുടെ അടിസ്ഥാനഭാവങ്ങൾ പ്രകടമായി വരുന്നത് ഉററ ബന്ധങ്ങളിൽകൂടിയാണ് (Intimate relationships) ഏററംവലിയ Intimacy ആവശ്യമായ ബന്ധമാണല്ലോ വിവാഹം. സാധാരണ ബന്ധങ്ങളിൽ അപരന്റെ പെരുമാററശൈലി നമ്മിൽ തീവ്രമായ സംഘർഷം ജനിപ്പിക്കാറില്ല. അഥവാ അങ്ങനെയുണ്ടായാൽതന്നെ നമുക്ക് ഇഷ്ടമില്ലാത്തതിനെയും വ്യക്തികളെയും ഒഴിവാക്കി ജീവിക്കുവാനാവും. പക്ഷെ, വിവാഹജീവിതത്തിൽ അങ്ങനെ ഒഴിഞ്ഞുമാറുവാൻ ആവുകയില്ലല്ലോ. പട്ടണത്തിൽ ജനിച്ചുവളർന്ന ഭർത്താവിന്റെ പെരുമാററശൈലി ആദ്യത്തെ ദിവസംതന്നെ ഭാര്യയിൽ നടുക്കം സൃഷ്ടിച്ചുകഴിഞ്ഞു. ബന്ധുക്കളോടും കൂട്ടുകാരോടുമുള്ള ഭർത്താവിന്റെ സൗഹൃദപ്രകടനങ്ങളുടെ രീതി, 'സന്മാർഗ്ഗത്തി'ന്റെ അതിർവരമ്പുകൾ ലംഘിക്കുന്നതായി ഭാര്യയ്ക്കുതോന്നി. അതുപോലെ, ഗ്രാമാന്തരീക്ഷം ഭാര്യയിൽ അടിച്ചേൽപ്പിച്ച അച്ചടക്കവും ഒതുക്കവും ഏതാണ്ട് ''Unculturel'' ആയി ഭർത്താവിനും അനുഭവപ്പെട്ടു. തുടക്കത്തിൽത്തന്നെ തെററായ ധാരണകളോടുകൂടിയ അവരുടെ ജീവിതം എപ്പോഴും കലഹത്തിൽ കലാശിച്ചു എന്നു മാത്രമല്ല, വിവാഹമോചനം നേടിയാലോ എന്നുപോലും ചിന്തിപ്പിക്കുകയുണ്ടായി. പാശ്ചാത്യദേശത്തായിരുന്നു എങ്കിൽ ഈ ദമ്പതികൾ ഇതിനോടകം വേർപിരിയുമായിരുന്നു. എന്നാൽ, രണ്ടുപേർക്കും തങ്ങളുടെ പൊരുത്തക്കേടുകളുടെ കാരണം കണ്ടെത്താനായതുമില്ല. ഇവിടെ രണ്ടു കുടുംബപശ്ചാത്തലങ്ങൾ അവരിൽ സൃഷ്ടിച്ചെടുത്ത വ്യത്യസ്ഥമായ പെരുമാററ ശൈലികൾ വിശകലനം ചെയ്യുകയും, അവ തമ്മിൽ എങ്ങനെ പൊരുത്തപ്പെടാനാവുമെന്ന് കണ്ടെത്തുവാൻ Counselling സഹായിച്ചു. ദൈവാശ്രയബോധമുള്ളവരാകയാൽ പ്രശ്നപരിഹാരം കുറെക്കൂടി എളുപ്പത്തിലായി.

## 2. മതാത്മകതയെക്കുറിച്ച് തെററായ വീക്ഷണം

### (Wrong religious perceptions)

രണ്ടാമത്തെയാളിന് കൗൺസലിംഗ് സഹായകമായത് മതാത്മകതയെക്കുറിച്ചുള്ള തെററായ വീക്ഷണം തിരുത്തുവാൻ കഴിഞ്ഞു എന്നുള്ളതിലൂടെയാണ്. ദു:സ്വപ്നങ്ങൾ കാണുന്നതിനേക്കാൾ തെററായ മനസങ്കൽപ്പങ്ങളാണ് അയാളിൽ വിഷമതകൾ സൃഷ്ടിച്ചത്. മതമുള്ളവരെന്നു തോന്നിപ്പിക്കുന്ന പലരുടെയും മതവിശ്വാസം ആരോഗ്യകരമായിരിക്കണമെന്നില്ല. തെററുകൾക്ക് എപ്പോഴും ശിക്ഷനൽകുന്ന ഒരു ദൈവത്തെയാണ് അയാൾ മനസ്സിൽ പ്രതിഷ്ഠിച്ചിരുന്നത്. പ്രാർത്ഥനയും മററ് ആത്മീക ചര്യകളും ദൈവീക ശിക്ഷയിൽനിന്ന് മോചനം നേടുന്നതിനുള്ള ഉപാധികൾ മാത്രമായിരുന്നു ചുരുക്കത്തിൽ, ദൈവത്തെക്കുറിച്ച് ചിന്തിക്കുമ്പോഴെല്ലാം ഭയം 'അയാളുടെ ഉള്ളിൽ നിറഞ്ഞുനിന്നിരുന്നു. പാപികളെ ബലഹീനതകളോടെ സ്നേഹിക്കുന്ന ദൈവത്തിന്റെ ചിത്രം ഈ ആൾക്ക് അജ്ഞാതമായിരുന്നു. ദൈവിക സങ്കൽപ്പത്തിന് മാററംവരുത്തുവാൻ കഴിഞ്ഞപ്പോൾ കൂടുതൽ ആത്മവിശ്വാസവും ധൈര്യവും അയാൾക്കുണ്ടായി. തെററായ ആദ്ധ്യാത്മീക സങ്കേതങ്ങളിൽനിന്നുള്ള വിടുതലാണ് Counselling ൽക്കൂടി അയാൾക്കു ലഭിച്ചത്.

## 3. റഫററൽ കൗൺസലിംഗ്

### Referral Counselling

മൂന്നാമത്തെ ആളിന് കൗൺസലിംഗ് പ്രയോജനപ്പെട്ടത് ഈ വിധത്തിലാണ്. ശാരീരികരോഗംപോലെ മാനസീകരോഗവും സാധാരണ ആണെന്നും, അതിനു ചികിൽസ ആവശ്യമാണെന്നും, ഇപ്പോഴും നമ്മുടെ സമൂഹം അംഗീകരിച്ചിട്ടില്ല. ലഘുവായ മാനസീക രോഗങ്ങൾക്ക് തക്കസമയത്ത് ചികിൽസ ലഭിച്ചാൽ സൗഖ്യം നേടാൻ വിഷമമുണ്ടാവില്ല. എന്നാൽ ഇവരിൽ നല്ലപങ്കും പ്രശ്നംവപ്പുകാരുടെ അടുക്കലും, അത്ഭുതരോഗശാന്തിക്കാരുടെ അടുക്കലും പോവുകയാണു പതിവ്. ചുരുക്കംചിലർക്ക് സൗഖ്യം ലഭിക്കുന്നുണ്ടായിരിക്കാം. എന്നാൽ ബഹുഭൂരിപക്ഷവും സൗഖ്യ

(ശേഷം 29-ാം പേജിൽ)

# സ്നേഹം തിരുവചന വെളിച്ചത്തിൽ

മാത്യു, ശങ്കരമംഗലം

ഈ അടുത്ത കാലത്തു ഭാരതത്തിൽ നടന്ന വർഗീയ കലാപങ്ങൾ, ബോംബു സ്ഫോടനം, തീവെയ്പ്, കൊലപാതകം, കവർച്ച, മോഷണം ഇവയെല്ലാം സ്നേഹമില്ലായ്മയെ കാണിക്കുന്നു. ഏകോദരസഹോദരങ്ങളെപോലെ ജീവിക്കേണ്ട മനുഷ്യർ ജാതിയുടെയും മതത്തിന്റെയും പേരിൽ നടത്തുന്ന ക്രൂരതകൾ—ധനമോഹത്താൽ നടത്തുന്ന വിശ്വാസവഞ്ചന, ചതിവ്, കള്ളക്കടത്ത്, കവർച്ച, മോഷണം ഇവയെല്ലാം അവലോകനം ചെയ്യുമ്പോൾ സ്നേഹം ലോകത്തിൽനിന്നു മാറ്റപ്പെട്ടുവോ എന്നു തോന്നിപ്പോകുന്നു. എന്നാൽ ദൈവം ദീർഘക്ഷമയും കരുണയുമുള്ളവനാകയാൽ നമുക്കു മാനസാന്തരത്തിനു അല്പകാലംകൂടെ തന്നിരിക്കുന്നു. നമ്മുടെ ഇടയിൽ ഒരു ന്യൂനപക്ഷം വിശ്വാസികൾ ദൈവത്തോടു കണ്ണുനീരോടു നടത്തുന്ന പ്രാർത്ഥനയും നിസ്വാർത്ഥമായ സേവനവും ദൈവസന്നിധിയിൽ വിലപ്പെട്ടതും അവരുടെ മദ്ധ്യസ്ഥത നമുക്കു അനുഗ്രഹകാരണവുമാകുന്നു.

കർത്താവായ യേശുക്രിസ്തുവിന്റെ ഉപദേശത്തിലും വി. ശ്ലീഹന്മാർ തങ്ങളുടെ ലേഖനങ്ങൾ വഴിയായും രേഖപ്പെടുത്തിയിട്ടുള്ള 'സ്നേഹത്തിന്റെ സന്ദേശം' എന്താണെന്നു നമുക്കു ചിന്തിക്കാം.

'പ്രിയമുള്ളവരേ, നാം അന്യോന്യം സ്നേഹംക........ദൈവം സ്നേഹം തന്നേ........തന്റെ പുത്രനെ നമ്മുടെ പാപങ്ങൾക്ക് പ്രായശ്ചിത്തം ആകുവാൻ അയച്ചതു തന്നെ സാക്ഷാൽ സ്നേഹു ആകുന്നു' (1 യോഹ. 4–ൽ 7–11) 'തന്റെ ഏകജാതനായ പുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കേണ്ടതിനു ദൈവം അവനെ നൽകുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു' (യോഹ. 3–ൽ 16). ക്രിസ്തുവിന്റെ ഉപദേശത്തിൽ ശത്രുക്കളെ സ്നേഹിക്കണമെന്നും നമ്മെ ഉപദ്രവിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിക്കണമെന്നും കാണുന്നു (വി.മത്തായി. 5–ൽ 43–44). കൂട്ടുകാരനെയും അയൽക്കാരനെയും ബന്ധുക്കളെയും സഹോദരങ്ങളായി കണ്ടു അവരെ സ്നേഹിക്കണം. ശത്രുമിത്രഭേദമെന്യേ ഏവരെയും സ്നേഹിക്കണമെന്നുള്ളതാണ് കർത്താവിന്റെ ഉപദേശം. ഇതു താൻ ജീവിതത്തിൽ മാതൃകയായി കാണിച്ചുകൊടുത്തു.

'നിന്റെ ദൈവമായ കർത്താവിനെ നീ പൂർണ്ണഹൃദയത്തോടും, പൂർണ്ണാത്മാവോടും, പൂർണ്ണമനസോടുംകൂടെ സ്നേഹിക്കണം ഇതാകുന്നു വലുതും ഒന്നാമത്തേതുമായ കല്പന, രണ്ടാമത്തേതു അതിനോടു സമം, കൂട്ടുകാരനെ നിന്നെപ്പോലെതന്നേ സ്നേഹിക്കേണം, ഈ രണ്ടു കല്പനകളിൽ സകല ന്യായപ്രമാണവും പ്രവാചകന്മാരും അടങ്ങിയിരിക്കുന്നു എന്നു കർത്താവു പറഞ്ഞു (വി. മത്തായി. 22–ൽ 37–30).

ക്രൈസ്തവസഭയുടെ ഒന്നാമത്തെ രക്തസാക്ഷിയായിതീർന്ന വി. സ്തേഫാനോസ് താൻ കല്ലേറുകൊണ്ടു അതിവേദനയിൽ മരണത്തോടു അടുക്കുമ്പോൾ പ്രാർത്ഥിച്ചത്; 'കർത്താവേ, അവർക്കു ഈ പാപം നിറുത്തരുതേ' എന്നാണ് (അപ്പൊ. പ്രവൃത്തി. 7–ൽ 60) ശൌൽ സ്തേഫാനോസിനെ കൊല്ലുന്നതിനു കൂട്ടുനിന്നവനാണ് അവൻ ഈ പ്രാർത്ഥന കേട്ടുകാണുമെന്നു ന്യായമായി ഊഹിക്കാം. കർത്താവ് ശൌലിനു പ്രത്യക്ഷനായി ജാതികളുടെ അപ്പൊസ്തലനായി തന്നെ തെരഞ്ഞെടുക്കുമ്പോൾ സ്തേഫാനോസിന്റെ പ്രാർത്ഥന തന്റെ മാനസാന്തരത്തിനു ഇടയാക്കിയെന്നു ചില ചിന്തകന്മാർ വ്യാഖ്യാനിച്ചു കാണുന്നു. ശൌൽ പൌലോസ് ആയപ്പോൾ അവന്റെ ജീവിതത്തിൽ വലിയ മാറ്റം സംഭവിച്ചു. വി. പൌലോസിന്റെ പിൽക്കാലജീവിതം പരിശോധിച്ചാൽ താൻ സുവിശേഷത്തിനുവേണ്ടി നിലകൊണ്ടു രക്തസാക്ഷിയായി മരിച്ചു എന്നു കാണാം. തന്റെ ലേഖനങ്ങളിൽ സ്നേഹത്തിന്റെ സന്ദേശം കൊടുക്കുമ്പോൾ 'വിശ്വാസം, പ്രത്യാശ, സ്നേഹം ഈ മൂന്നും നിലനിൽക്കുന്നു; ഇവയിൽ വലിയതോ സ്നേഹംതന്നേ' എന്നു രേഖപ്പെടുത്തിയിരിക്കുന്നു (1 കൊരി. 15–ൽ 1–3). വി. പൌലൂസും, വി. യോഹന്നാനും സ്നേഹത്തെക്കുറിച്ചു തങ്ങളുടെ ലേഖനങ്ങളിൽ രേഖപ്പെടുത്തിയിട്ടുള്ളതു നമുക്കു ചിന്തിക്കാം. 'ഞാൻ മനുഷ്യരുടെയും ദൂതന്മാരുടെയും ഭാഷകളിൽ സംസാരിച്ചാലും എനിക്കു സ്നേഹമില്ല എങ്കിൽ ഞാൻ മുഴങ്ങുന്ന ചെമ്പോ ചിലമ്പുന്ന കൈത്താളമൊ അത്രേ........എനിക്കു ഉള്ളതെല്ലാം അന്നദാനം ചെയ്താലും, എന്റെ ശരീരം ചുടുവാൻ ഏല്പിച്ചാലും സ്നേഹം ഇല്ലാ എങ്കിൽ എനിക്കു ഒരു പ്രയോജനവും ഇല്ല. സ്നേഹം ദീർഘമായി ക്ഷമിക്കയും ദയ കാണിക്കയും ചെയ്യുന്നു. സ്നേഹം സ്പർദ്ധിക്കുന്നില്ല, സ്നേഹം നിഗളിക്കുന്നില്ല, അയോഗ്യമായി നടക്കുന്നില്ല, സ്വാർത്ഥം അന്വേഷിക്കുന്നില്ല, ദ്വേഷ്യപ്പെടുന്നില്ല, ദോഷം കണക്കിടുന്നില്ല. അനീതിയിൽ സന്തോഷിക്കാതെ സത്യത്തിൽ സന്തോഷിക്കുന്നു, എല്ലാം പൊറുക്കുന്നു. എല്ലാം വിശ്വസിക്കുന്നു. എല്ലാം പ്രത്യാശിക്കുന്നു, എല്ലാം സഹിക്കുന്നു. സ്നേഹം ഒരുനാളും ഉതിർന്നുപോകയില്ല.

(1 കൊരി: 13–ൽ 1—8)

''നിങ്ങൾ തമ്മിൽ തമ്മിൽ സ്നേഹിക്കേണം എന്നു പുതിയോരു കല്പന ഞാൻ നിങ്ങൾക്കു

തരുന്നു; ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിക്കേണം എന്നുതന്നെ–നിങ്ങൾക്ക് തമ്മിൽ തമ്മിൽ സ്നേഹം ഉണ്ടെങ്കിൽ നിങ്ങൾ എന്റെ ശിഷ്യന്മാർ എന്നു എല്ലാവരും അറിയും''.(വി. യോഹ: 13-ൽ34-35) ''നിങ്ങൾ എന്നെസ്നേഹിക്കുന്നു എങ്കിൽ എന്റെ കല്പനകളെ കാത്തുകൊള്ളും. (വി: യോഹ: 14ൽ 15) ''എന്റെ കല്പനകൾ ലഭിച്ചു പ്രമാണിക്കുന്നവൻ എന്നെ സ്നേഹിക്കുന്നവൻ ആകുന്നു; എന്നെ സ്നേഹിക്കുന്നവനെ എന്റെ പിതാവ് സ്നേഹിക്കുന്നു; ഞാനും അവനെ സ്നേഹിച്ചു അവനെ എന്നെത്തന്നെ വെളിപ്പെടുത്തും'' (വി: യോഹ: 14–ൽ 21) കർത്താവിന്റെ തിരുവായ് മൊഴികൾ വി: യോഹ: അതുപോലെ രേഖപ്പെടുത്തിയിരിക്കുന്നു. ഇതേപ്പററി നാം സ്വയം ആത്മ പരിശോധന നടത്തി – ഈ സ്നേഹത്തിൽ ജീവിക്കാൻ ശ്രമിക്കേണ്ടതാണ്.

സഹോദരനെ സ്നേഹിക്കുന്നവൻ വെളിച്ചത്തിൽ വസിക്കുന്നു. ഇടർച്ചയ്ക്ക് അവനിൽ കാരണമില്ല. (1 യോഹ: 1–ൽ10) ''ലോകത്തേയും ലോകത്തിലുള്ളതിനെയും സ്നേഹിക്കരുത്; ഒരുവൻ ലോകത്തെ സ്നേഹിക്കുന്നുവെങ്കിൽ അവനിൽ പിതാവിന്റെ സ്നേഹമില്ല'' (1 യോഹ: 2–ൽ 15) ''കാണ്മീൻ നാം ദൈവമക്കൾ എന്നു വിളിക്കപ്പെടുവാൻ പിതാവു നമുക്ക് എത്രവലിയ സ്നേഹം നല്കിയിരിക്കുന്നു. അങ്ങനെതന്നെ നാം ആകുന്നു. ലോകം അവനെ അറിഞ്ഞിട്ടില്ലായ്ക കൊണ്ടു നമ്മെയും അറിയുന്നില്ല''. (1 യോഹ: 3–ൽ 14) ''അവൻ നമുക്കുവേണ്ടി തന്റെ പ്രാണനെ വെച്ചു കൊടുത്തതിനാൽ നാം സ്നേഹം എന്ത് എന്നു അറിഞ്ഞിരിക്കുന്നു; നാമും സഹോദരന്മാർക്കുവേണ്ടി പ്രാണനെ വെച്ചുകൊടുക്കേണ്ടതാകുന്നു; എന്നാൽ ഈ ലോകത്തിലെ വസ്തുവകയുള്ളവൻ ആരെങ്കിലും തന്റെ സഹോദരനു മുട്ടുള്ളതു കണ്ടിട്ടു അവനോടു മനസ്സലിവു കാണിക്കാഞ്ഞാൽ ദൈവത്തിന്റെ സ്നേഹം അവനിൽ എങ്ങനെ വസിക്കും; കുഞ്ഞുങ്ങളേ, നാം വാക്കിനാലും നാവിനാലും അല്ല, പ്രവൃത്തിയിലും സത്യത്തിലുംതന്നെ സ്നേഹിക്കുക'' (1 യോഹ: 3–ൽ 16–18).

''പ്രിയമുള്ളവരേ, നാം അന്യോന്യം സ്നേഹിക്കുക; സ്നേഹം ദൈവത്തിൽനിന്നു വരുന്നു. സ്നേഹിക്കുന്നവനെല്ലാം ദൈവത്തിൽനിന്നു ജനിച്ചിരിക്കുന്നു; ദൈവത്തെ അറികയും ചെയ്യുന്നു; സ്നേഹിക്കാത്തവൻ ദൈവത്തെ അറിഞ്ഞിട്ടില്ല; ദൈവം സ്നേഹംതന്നെ: ദൈവം തന്റെ ഏകജാതനായ പുത്രനെ നാം അവനാൽ ജീവിക്കേണ്ടതിനു ലോകത്തിലേക്കു അയച്ചു എന്നുള്ളതിനാൽ ദൈവത്തിനു നമ്മോടുള്ള സ്നേഹം പ്രത്യക്ഷമായി; നാം ദൈവത്തെ സ്നേഹിച്ചതല്ല, അവൻ നമ്മെ സ്നേഹിച്ചു തന്റെ പുത്രനെ നമ്മുടെ പാപങ്ങൾക്കു പ്രായശ്ചിത്തമാകുവാൻ അയച്ചതു തന്നെ സാക്ഷാൽ സ്നേഹമാകുന്നു''. (1 യോഹ: 4-ൽ 7—11) ''ദൈവത്തെ ആരും ഒരുനാളും കണ്ടിട്ടില്ല; നാം അന്യോന്യം സ്നേഹിക്കുന്നു എങ്കിൽ ദൈവം നമ്മിൽ വസിക്കുന്നു; അവന്റെ സ്നേഹം നമ്മിൽ തികഞ്ഞും ഇരിക്കുന്നു'' (1 യോഹ:4–ൽ 12) ''ന്യായവിധി ദിവസത്തിൽ നമുക്കു ധൈര്യം ഉണ്ടാകുവാൻ തക്കവണ്ണം ഇതിനാൽ സ്നേഹം നമ്മോടു തികഞ്ഞിരിക്കുന്നു''(1 യോഹ: 4ൽ 17) ''സ്നേഹത്തിൽ ഭയമില്ല; ഭയത്തിനു ദണ്ഡനമുള്ളതിനാൽ തികഞ്ഞ സ്നേഹം ഭയത്തെ പുറത്താക്കിക്കളയുന്നു; ഭയപ്പെടുന്നവൻ സ്നേഹത്തിൽ തികഞ്ഞവനല്ല. അവൻ ആദ്യം നമ്മെ സ്നേഹിച്ചതുകൊണ്ടു നാം സ്നേഹിക്കുന്നു. ഞാൻ ദൈവത്തെ സ്നേഹിക്കുന്നു എന്നു പറകയും തന്റെ സഹോദരനെ പകയ്ക്കയും ചെയ്യുന്നവൻ കള്ളനാകുന്നു; താൻ കണ്ടിട്ടുള്ള സഹോദരനെ സ്നേഹിക്കാത്തവനു കണ്ടിട്ടില്ലാത്ത ദൈവത്തെ സ്നേഹിപ്പാൻ കഴിയുന്നതല്ല: ദൈവത്തെ സ്നേഹിക്കുന്നവൻ സഹോദരനേയും സ്നേഹിക്കേണം എന്നീ കല്പന നമുക്ക് അവങ്കൽനിന്നു ലഭിച്ചിരിക്കുന്നു (1 യോഹ: 4-ൽ 18—20) ''നാം ദൈവത്തെ സ്നേഹിച്ചു അവന്റെ കല്പനകളെ അനുസരിച്ചു നടക്കുമ്പോൾ ദൈവമക്കളെ സ്നേഹിക്കുന്നു എന്ന് അതിനാൽ അറിയാം. അവന്റെ കല്പനകളെ പ്രമാണിക്കുന്നതല്ലേ ദൈവത്തോടുള്ള സ്നേഹം''. (1 യോഹ: 5–ൽ 2—3)

ഈ സ്നേഹത്തിൽ നാം പ്രവർത്തിക്കയും നമ്മെ ഓരോരുത്തരെയും ദൈവം ഏല്പിച്ച താലന്തുകൾ വിശ്വസ്തതയോടു കൈകാര്യം ചെയ്തു സ്വർഗ്ഗീയാനുഗ്രഹങ്ങൾ പ്രാപിക്കുന്നതിനു യോഗ്യതയുള്ളവരായിത്തീരുകയും ചെയ്യുന്നതിനു അവിടുന്നു നമ്മളെ സഹായിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു.



# മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ

## 108 പേർ മാനേജിംഗ് കമ്മററിയിലേക്ക് തെരഞ്ഞെടുക്കപ്പെട്ടു

മലങ്കര ഓർത്തഡോക്സ് സഭയുടെ 26–ാമത് സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ മെയ് 26–ന് പുണ്യഭൂമിയായ പരുമലയിൽ സമ്മേളിച്ചു. രാവിലെ മുതൽ പെയ്തുതുടങ്ങിയ മഴയെ അവഗണിച്ചുകൊണ്ട് മലങ്കരസഭയിലെ ഇരുപത്തിഒന്ന് ഭദ്രാസനങ്ങളിൽനിന്നായി വൈദികരും അൽമായരുമടങ്ങിയ രണ്ടായിരത്തോളം പ്രതിനിധികൾ അസോസിയേഷനിൽ പങ്കെടുത്തു.

സഭാ മാനേജിംഗ് കമ്മററി അംഗങ്ങളെ തെരഞ്ഞെടുക്കുക എന്നതായിരുന്നു 26–ാമത് അസോസ്യേഷന്റെ പ്രധാന ചുമതല. മലങ്കര മെത്രാപ്പോലീത്തായും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ പ്രസിഡണ്ടുമായ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ യോഗത്തിൽ ആദ്ധ്യക്ഷം വഹിച്ചു.

ഇരുപത്തിയൊന്ന് ഭദ്രാസനങ്ങളിലായുള്ള പള്ളികളിൽനിന്ന് ഒരു വൈദികനും, രണ്ട് അൽമായരുമടങ്ങിയ പ്രതിനിധികൾക്കും, നിലവിലുള്ള മാനേജിംഗ് കമ്മററി അംഗങ്ങൾക്കുമാണ് ഔദ്യോഗികമായി അസോസ്യേഷനിൽ പങ്കെടുക്കാവുന്നത്. ഓരോ ഭദ്രാസനങ്ങളിലും വെവ്വേറെ നടത്തുന്ന തെരഞ്ഞെടുപ്പിൽ വിജയികളാകുന്നവരെ അസോസ്യേഷൻ അംഗീകരിക്കുന്ന രീതിയാണ് ഇത്തവണയും സ്വീകരിക്കപ്പെട്ടത്.

രാവിലെ 9 മണിമുതൽതന്നെ രജിസ്ട്രേഷൻ ആരംഭിച്ചു. ഉച്ചഭക്ഷണത്തിനുശേഷം 12.30–ഓടെ പ്രതിനിധികൾ ഹാളിൽ പ്രവേശിച്ചു. തുടർന്ന് പരുമല പള്ളിയിലെയും പ: പരുമല തിരുമേനിയുടെ കബറിങ്കലെയും പ്രാർത്ഥനകൾക്കുശേഷം, പ: കാതോലിക്കാബാവായും, മെത്രാപ്പോലീത്തന്മാരും ഹാളിൽ പ്രവേശിച്ചപ്പോൾ എല്ലാവരും എഴുന്നേററുനിന്ന് ഗാനാലാപത്തോടുകൂടെ വേദിയിലേക്ക് സ്വീകരിച്ച് ആനയിച്ചു. ഏററവും മുമ്പിൽ സഭാ സെക്രട്ടറി എം. ററി. പോൾ, കാതോലിക്കേററ് പതാകയുമായി നീങ്ങി. സമുദായ ട്രസ്ററി പി. സി. ഏബ്രഹാം കുരിശും, വൈദിക ട്രസ്ററി ഫാ: മത്തായി, നൂറനാൽ വേദപുസ്തകവും പിടിച്ചുകൊണ്ട് തൊട്ടുപിന്നിൽ നടന്നു. അവർക്കു പിന്നിലായി മെത്രാപ്പോലീത്താമാരും, നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസും, ഏററവുമൊടുവിൽ കാതോലിക്കാബാവായും നീങ്ങി. കാതോലിക്കാ മംഗളഗാനത്തിനുശേഷം ഫീലിപ്പോസ് മാർ യൂസേബിയോസ് മെത്രാപ്പോലീത്താ വേദപുസ്തകം വായിച്ചു. തുടർന്ന് സഭാസെക്രട്ടറി അസോസിയേഷൻ നോട്ടീസ് കൽപ്പന വായിച്ചു. കാതോലിക്കാബാവായുടെ പ്രസംഗം അച്ചടിച്ചത് നിയുക്ത കാതോലിക്കാ വായിച്ചു.

ഓരോ ഭദ്രാസനങ്ങളിലും വെവ്വേറെ നടന്ന തെരഞ്ഞെടുപ്പുകളിൽ വിജയികളായവരുടെപേര് സഭാസെക്രട്ടറി വായിക്കുകയും പ്രതിനിധികൾ അവ കയ്യടിച്ച് അംഗീകരിക്കുകയും ചെയ്തു. മാനേജിംഗ്കമ്മററി അംഗങ്ങളായി അവർ തെരഞ്ഞെടുക്കപ്പെട്ടതായി പ: കാതോലിക്കാബാവാ പ്രഖ്യാപിച്ചു.

കോട്ടയം സെൻട്രൽ (3), ഇടുക്കി (4), ക്നാനായ (2), ഡൽഹി (5), അമേരിക്ക (2), കാനഡ–യു. കെ.–യൂറോപ്പ് (2), മററ് ഓരോ ഭദ്രാസനങ്ങളിൽനിന്നും ആറു വീതവും അംഗങ്ങളാണ് തെരഞ്ഞെടുക്കപ്പെട്ടത്. 10 വൈദികരെയും 20 അയ്മേനികളെയും കാതോലിക്കാബാവാ നോമിനേററു ചെയ്തു.

മാനേജിംഗ് കമ്മററിയിൽ മേൽപ്പട്ടക്കാരെക്കൂടാതെ 47 വൈദികരും, 94 അയ്മേനികളും ഉൾപ്പെടെ 141 അംഗങ്ങൾ ഉണ്ടായിരിക്കണമെന്നും അവരിൽ 37 പട്ടക്കാരും, 74 അയ്മേനികളും അസോസിയേഷൻ തെരഞ്ഞെടുക്കുന്നവരായിരിക്കണമെന്നും സഭാ സെക്രട്ടറി അവതരിപ്പിച്ച പ്രമേയത്തെ അടിസ്ഥാനമാക്കി യോഗം തീരുമാനിച്ചു.

അസോസിയേഷൻ നടപടികൾക്കുശേഷം അമേരിക്കൻ ഭദ്രാസനത്തിലെ മാനേജിംഗ് കമ്മററി അംഗങ്ങളുടെയും സഭാ പ്രവർത്തക സമതിയുടെയും അടിയന്തിരയോഗംകൂടി ഭദ്രാസനകാര്യങ്ങൾ ചർച്ചചെയ്തു.

സഭയുടെ ഭവനനിർമ്മാണ പദ്ധതിസംബന്ധിച്ച വിവരങ്ങൾ പദ്ധതിയുടെ സെക്രട്ടറി ശ്രീ. എ. കെ. തോമസ് വിശദീകരിച്ചു. രണ്ടാംഘട്ടത്തിൽ 144 കുടുംബങ്ങൾക്ക് ഭവനനിർമ്മാണ സഹായം നൽകിയതിന്റെ റിപ്പോർട്ടും കണക്കുകളും അച്ചടിപ്പിച്ച പുസ്തകം പ. കാതോലിക്കാബാവാ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനിക്കു നൽകി പ്രകാശനം ചെയ്തു.

കേരളാ യൂണിവേഴ്സിററിയുടെ ഡി. ലിററ് ബിരുദം നേടിയ ഡോ. സാമുവൽ ചന്ദനപ്പള്ളിയെ പ: ബാവായുടെ അദ്ധ്യക്ഷതയിൽ അസോസ്യേഷനെ തുടർന്നുചേർന്ന സമ്മേളനം അനുമോദിച്ചു. സഭാ സാഹിത്യപ്രവർത്തനങ്ങളുടെ അംഗീകാരമായി അദ്ദേഹത്തിന് പുരസ്കാരം നൽകി. സമൂഹ വിവാഹപദ്ധതിയുടെ ജനറൽ കൺവീനറായി പ്രവർത്തിച്ച തോമസ് മാത്യു കുമ്പുക്കാട്ടിനു പ്രശംസാഫലകം സമ്മാനിച്ചു.

ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, ഗീവറുഗീസ് മാർ ദിയസ്കോറോസ്, സ്തേഫാനോസ് മാർ തേവോദോസ്യോസ്, സഖറിയാസ് മാർ ദീവന്നാസ്യോസ്, മാത്യൂസ് മാർ എപ്പിഫാനിയോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസ്യോസ്, ഗീവറുഗീസ് മാർ ഈവാനിയോസ്, പൗലോസ് മാർ മിലിത്തിയോസ്, കുര്യാക്കോസ് മാർ ക്ലിമ്മീസ്, മാത്യൂസ് മാർ സേവേറിയോസ്, ഇയ്യോബ് മാർ പീലക്സിനോസ്, സഖറിയാസ് മാർ അന്തോനിയോസ്, ഗീവറുഗീസ് മാർ കൂറീലോസ്, പൗലോസ് മാർ പക്കോമിയോസ് എന്നീ മെത്രാപ്പോലീത്താമാർ അസോസിയേഷനിൽ സംബന്ധിച്ചു.

സഭാസെക്രട്ടറി എം. റ്റി. പോൾ, അൽമായ ട്രസ്റ്റി പി. സി. ഏബ്രഹാം, വൈദികട്രസ്റ്റി ഫാ. മത്തായി നൂറനാൽ, ജേക്കബ് തോമസ് അരിപുറം, പ്രൊഫ. വി. ഐ. ജോസഫ്, ഫാ. പി. വി. ഏബ്രഹാം, പ്രൊഫ: ഇ. ജെ. ജോൺ, കെ. സി. മാത്യു, ഒ. എ മാത്യു തുടങ്ങിയവരുടെ നേതൃത്വവും പ്രവർത്തനങ്ങളും അസോസ്യേഷൻ വിജയിപ്പിച്ചതിൽ പ്രശംസാർഹമാണ്.

പ: ബാവാതിരുമേനി നോമിനേറ്റു ചെയ്തവർ:

വന്ദ്യദിവ്യശ്രീ. സി. എ. ജോൺ കോറെപ്പിസ്ക്കോപ്പാ
,, ജേക്കബ് മണ്ണാറപ്രായിൽ കോറെപ്പിസ്ക്കോപ്പാ
,, ഇ. ജെ. തോമസ് കോറെപ്പിസ്ക്കോപ്പാ

ദിവ്യശ്രീ. റ്റി. ജെ. ജോഷ്വാ കത്തനാർ
കെ. എ. ഏബ്രഹാം കത്തനാർ (സിൻഡിക്കേറ്റ് മെമ്പർ)
കെ. ജെ. കുറിയാക്കോസ് കത്തനാർ
പി. ജോർജ്ജ് കത്തനാർ
ഇ. കെ. ജോർജ്ജ് കത്തനാർ
ജോൺ ഡാനിയേൽ കത്തനാർ
മത്തായി വിളനിലം കത്തനാർ

സർവ്വശ്രീ: സി. കെ. കൊച്ചുകോശി I. A. S.
എ. കെ. തോമസ്
ജോൺമാത്യൂ (Rtd. HighCourt Judge)
അഡ്വ: എം. ഏബ്രഹാം.
K. ജോർജ്ജ് (Adv.)
സി. റ്റി. ജോസഫ് (Adv.)
കെ. കോരുത് (Rtd. Judge)
കെ. റ്റി. പാവുണ്ണി
മാത്യു എം. തോമസ്
എ. ജേക്കബ്
പി. റ്റി. തോമസ്
പ്രൊഫ: അലക്സാണ്ടർ കാരയ്ക്കൽ
പ്രൊഫ: കെ. പി. ജോയി (സിൻഡിക്കേറ്റ് മെംബർ)
ജോസഫ് എം. പുതുശ്ശേരി എം. എൽ. എ.
വർഗ്ഗീസ് പോൾ
കെ. പി. പൗലൂസ്
Dr. റ്റി. എ. ജോർജ്
Dr. തോമസ്ജോൺ U. S. A.
രാജുവർഗ്ഗീസ് U.S.A.
Dr. ചെമ്മനം വർഗ്ഗീസ്

തയ്യാറാക്കിയത്: സിബി തരകൻ

---

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**



ഒരു വിശ്വാസി, അഹമ്മദാബാദ്.

# ഭാരതീയ ക്രൈസ്തവനാകുക

## ഡോ. പി. സി. അലക്സാണ്ടർ

മലങ്കര ഓർത്തഡോക്സ് സഭ ദേശീയ സഭയായി ഉയരണമെന്നും, പൗരസ്ത്യ സുറിയാനിസഭ ഭാരതവൽക്കരിച്ച്, മതമൗലിക വിഘടനവാദങ്ങൾക്ക് എതിരെ നിലകൊള്ളുന്ന ഭാരത ക്രൈസ്തവ സഭയാകണമെന്നും, മഹാരാഷ്ട്ര ഗവർണ്ണർ ഡോ. പി. സി. അലക്സാണ്ടർ ബാംഗ്ളൂരിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ ഇടവകരൂപികരണത്തിന്റെ 50–ാം വാർഷികം ഉത്ഘാടനംചെയ്തുകൊണ്ട് പ്രസ്താവിച്ചു. സഭ അനന്യസാധാരണമായ അതിന്റെ വ്യക്തിത്വം കാത്തുസൂക്ഷിച്ചാൽ പോരായെന്നും, മററു സമുദായങ്ങളുമായും മതമൈത്രിയിലും, ഒത്തൊരുമയിലും വർത്തിക്കണമെന്നും, സഭയുടെ മുന്നോട്ടുള്ള പ്രവർത്തനവും, വീക്ഷണവും ഭാരതത്തിലെ ചുററുപാടുകൾക്കും സാഹചര്യങ്ങൾക്കും അനുസരിച്ച് ആയിരിക്കണമെന്നും അദ്ദേഹം ചൂണ്ടികാട്ടി. 'ദൈവത്തിന്റെ പിതൃത്വവും മനുഷ്യമക്കളുടെ സഹോദരത്വവും' എന്ന ക്രൈസ്തവമൂല്യത്തിൽ അടിയുറച്ച് ഒരു നല്ല 'ഭാരതീയനും, നല്ല ക്രൈസ്തവനു'മായി ജീവിക്കാൻ ജനങ്ങളെ ഉത്ബോധിപ്പിച്ചു. സ്വജീവിതത്തിൽ ക്രൈസ്തവമൂല്യങ്ങൾ ഇല്ലാതെ മററുള്ളവരെ പഠിപ്പിക്കാൻ ശ്രമിച്ചതിൽ ഉണ്ടായ ധാർമ്മിക അധപതനം ആണ് ഭാരതത്തിൽ ക്രൈസ്തവസഭ വളരാതെ പോയതെന്നും, രണ്ടു ശതമാനം മാത്രമുള്ള ക്രിസ്ത്യാനികൾ ഒരു നല്ല മാതൃകാ ക്രിസ്ത്യാനികളായി ഭാരതത്തിൽ നിലകൊണ്ടാൽ മാത്രമെ ക്രൈസ്തവ സഭ വളരുകയൊള്ളുയെന്നും, ധാർമ്മിക മൂല്യങ്ങൾ തകർന്ന, തീവ്രവാദികളും, മതമൗലികവിഘടനവാദികളും, ശത്രുത്വവും, സംഘട്ടനങ്ങളും രംഗപ്രവേശനം ചെയ്ത ആധുനിക സമൂഹത്തിൽ, ക്രിസ്ത്യാനികളുടെ പങ്ക് വളരെ വലുതാണെന്നും അദ്ദേഹം എടുത്തുപറയുകയുണ്ടായി.

ജൂബിലി സ്മാരകമായി 'ആതുരസേവന സംഘ'ത്തിന്റെ ഉത്ഘാടനം കർണ്ണാടക മുഖ്യമന്ത്രി ശ്രീ. വീരപ്പ്മൊയ്ലി നിർവഹിച്ചു. കർണ്ണാടകത്തിൽ ഓർത്തഡോക്സ് സഭ, വിദ്യാഭ്യാസ–സാമൂഹ്യ–സംസ്ക്കാരിക–സേവന രംഗങ്ങളിൽ ചെയ്യുന്ന പ്രവർത്തനങ്ങളെ ശ്ളാഘിക്കുകയും അഞ്ചുലക്ഷം രൂപായും ഒരേക്കർ സ്ഥലവും സംഭാവനയായി അദ്ദേഹം വാഗ്ദാനം ചെയ്യുകയും ചെയ്തു.

സാമൂഹിക, ആത്മീയ സ്ഥാപനങ്ങളായ ദേവാലയത്തിന്റെ സേവനതല്പരത, ദേവാലയ ജൂബിലി കാഹളനാദത്തോടെ ദേശം മുഴുവൻ അറിയിക്കേണ്ടതിന്റെ മാഹാത്മ്യം എന്നിവ പ: കാതോലിക്കാബാവാ ബസേലിയോസ് മാത്യൂസ് പ്രഥമൻ? തന്റെ അദ്ധ്യക്ഷ പ്രസംഗത്തിൽ വ്യക്തമാക്കി. പ്രാർത്ഥനയും പ്രവർത്തനവും ഒരുപോലെ പോകണമെന്ന് ഉത്ബോധിപ്പിക്കുകയും ചെയ്തു. സ്നേഹവും സൗഹാർദ്ദവും ഉൾക്കൊള്ളുന്ന സംസ്ക്കാരം ആണ് ഭാരതസംസ്ക്കാരമെന്നും, സേവനത്തിലും, സ്നേഹത്തിലും, സഹകരണത്തിലും അധിഷ്ഠിതമായ പ്രവർത്തനമാണ് നമുക്കു വിജയം നേടിതരുന്നതെന്നു കേരള ധനകാര്യവകുപ്പുമന്ത്രി ശ്രീ. ഉമ്മൻചാണ്ടി തന്റെ ആശംസാപ്രസംഗത്തിൽ വ്യക്തമാക്കി.

ജൂബിലിയോടനുബന്ധിച്ച് തയ്യാറാക്കിയ ബാംഗ്ലൂരിലെ ഓർത്തഡോക്സ് ഇടവകകളുടെ ചരിത്രവും വളർച്ചയും അടങ്ങുന്ന പുസ്തകത്തിന്റെ ആദ്യവില്പന ശ്രീ. ഉമ്മൻചാണ്ടി നിർവ്വഹിച്ചു. ബാംഗ്ലൂർ ആർച്ചുബിഷപ്പ് മോ: റവ: അൽഫോൻസ് മാത്തിയാസ് ജൂബിലി ആഘോഷത്തിനു ആശംസകൾ അർപ്പിക്കുകയും, സഭാംഗങ്ങളെ അനുമോദിക്കുകയും ചെയ്തു.

ഇടവക മെത്രാപ്പോലീത്താ സഖറിയാസ് മാർ ദീവന്നാസ്യോസ് 50 വർഷംകൊണ്ട് ബാംഗ്ലൂരിൽ പത്താളം ഇടവകകളും 12000-ത്തിൽപ്പരം ജനങ്ങളും ഉള്ള ഓർത്തഡോക്സ് സമൂഹത്തെ കെട്ടിപ്പടുക്കുവാൻ സാധിച്ചതിൽ ദൈവത്തെ മഹത്വപ്പെടുത്തുകയും, ചെയ്തുകൊണ്ട് സമ്മേളനത്തിൽ സ്വാഗതം ആശംസിക്കുകയും ചെയ്തു.

ജൂബിലി ആഘോഷകമ്മററി അദ്ധ്യക്ഷൻ ഡോ. വി. സി. ശാമുവേൽ നന്ദിപ്രകടനം നടത്തി.



# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

## പാഠം 47

ആപ്പ: പ്രവർത്തികം (7)

വിജയിയുടെ പേരും വിലാസവും:—

പേര്: മറിയാമ്മ വറുഗീസ്,
വിലാസം: കൊല്ലംകുന്നേൽതടത്തിൽ,
ആനിക്കാട് പി. ഒ.
മല്ലപ്പള്ളി West, പത്തനംതിട്ട
ഭദ്രാസനം: നിരണം
രജി. നമ്പർ 4703

## പാഠം 53

1 കൊരിന്ത്യർ

പ്രവേശന ഫാറം

പേര്:
വിലാസം;
ഭദ്രാസനം:
രജി: നമ്പർ:

ഇതുപോലെ ഉത്തരത്തോടൊപ്പം പൂരിപ്പിച്ചാൽ മതി. മാസികയിലെ പ്രവേശന ഫാറം അയയ്ക്കേണ്ട.

### പാഠം 47 (അപ്പ പ്രവർത്തികം 7)

| | | |
|---|---|---|
| 1 | മോശ | 7:20 |
| 2 | മോശ | 7:20 |
| 3 | മോശ | 7:21 |
| 4 | മോശ | 7:21 |
| 5 | മോശ | 7:22 |
| 6 | മോശ | 7:21 |
| 7 | മോശ | 7:23 |
| 8 | മോശ | 7:24 |
| 9 | മോശ | 7:26 |
| 10 | മോശ | 7:27 |
| 11 | മോശ | 7:29 |
| 12 | മോശ | 7:30 |
| 13 | മോശ | 7:32 |
| 14 | മോശ | 7:33 |
| 15 | മോശ | 7:34 |
| 16 | മോശ | 7:35 |
| 17 | മോശ | 7:36 |
| 18 | മോശ | 7;37 |
| 19 | മോശ | 7:38 |
| 20 | മോശ | 7:38 |
| 21 | മോശ | 7:39 |
| 22 | മോശ | 7:44 |
| 23 | മോശ | 7:40 |
| 24 | മോശ | 7:30 |
| 25 | മോശ | 7:36 |

## പാഠം 53. 2 കൊരിന്ത്യർ

1. ആഖായിലെ വിശുദ്ധർക്കും കൂടെ എഴുതിയ ലേഖനം.
2. പൗലോസിൻെറ സഹായികൾ.
3. അതിദു:ഖത്താൽ മുങ്ങിപ്പോകാതിരിക്കാൻ എന്തുചെയ്യണം?
4. കർത്താവിൻെറ പ്രവർത്തിക്കായി പൗലോസിന് വാതിൽ തുറന്നുകിട്ടിയത് എവിടെ വച്ച്?
5. തീത്തോസിനെ കാണാഞ്ഞ് മനസ്വസ്ഥത നഷ്ടപ്പെട്ടവൻ.
6. പുതിയ നിയമത്തിൻെറ ശുശ്രൂഷകന്മാർ ആരുടെ ശുശ്രൂഷന്മാരാണ്?
7. തേജസ്സേറിയ ശുശ്രൂഷ ഏത്?
8. യേശുവിൻെറ ജീവൻ ശരീരത്തിൽ വെളിപ്പെടുവാൻ എന്തുചെയ്യണം?
9. ദൈവത്തെ പ്രസാദിപ്പിക്കുവാൻ ആർക്കെല്ലാം സാധിക്കും?
10. ന്യായാസനത്തിനുമുമ്പാകെ വെളിപ്പെടുന്നത് എന്തിന്?
11. ഇണയല്ലാപ്പിണ കൂടരുതാത്തവർ ആര്?
12. ലേഖനങ്ങളാൽ ദു:ഖിപ്പിക്കുന്നവൻ.
13. മഹാദാരിദ്രത്തിൽ ധാരാളം ഔദാര്യം കാണിച്ചവർ.
14. ദാരിദ്ര്യത്തിലൂടെ സമ്പന്നനാക്കിയവൻ.
15. ദാനം ചെയ്യുന്നവനെ ദൈവം സ്നേഹിക്കുന്നു. ആരെ?
16. പുകഴ്ത്തപ്പെടുന്നവനിൽ കൊള്ളാകുന്നവൻ ആര്?

17. നീതിയുടെ ശുശ്രൂഷക്കാരുടെ വേഷം ധരിക്കുന്നവൻ ആര്?
18. ദമസ്കോസിലെ രാജാവ്
19. മൂന്നാം സ്വർഗ്ഗത്തോളം എടുക്കപ്പെട്ടവൻ.
20. അപ്പസ്തോലിക ആശീർവാദം ഏത്?

പാഠം 47-ന്റെ ഉത്തരവും വിജയിയുടെ വിലാസവും ശരിയായി ഉത്തരം അയച്ചുതന്നവരുടെ പേരും ചേർക്കുന്നു. ഒരു പുസ്തകം ഒരു പാഠത്തിൽ ചേർക്കുന്നു. ചിലപ്പോൾ ഒന്നിലധികം പുസ്തകങ്ങളും ധ്യാനപൂർവം പഠിക്കുന്നു. ജീവിതത്തിനാവശ്യമായ ആത്മീയ ചൈതന്യം പഠനലൂടെ ലഭിക്കുവാൻ പ്രാർത്ഥിക്കുക.

പുതിയ അദ്ധ്യയന വർഷം ആരംഭിക്കുന്നു. ഉൽസാഹത്തോടെ ദൈവാശ്രയത്തോടെ പുതിയ വർഷം ആരംഭിക്കാം. ശ്ലീഹന്മാരിൽ മധ്യസ്ഥതപ്പെട്ടുകൊണ്ട് ജൂൺ 16-29 വരെയുള്ള നോമ്പനുഷ്ഠിക്കുക. മറ്റുള്ളവർക്കുവേണ്ടി പ്രത്യേകം പ്രാർത്ഥിക്കുക. പ്രാർത്ഥന നമ്മേയും, അവരേയും നൻമയിലേക്കു നയിക്കും. ബൈബിൾ പഠന സുഹൃത്തുക്കളെ പ്രത്യേകം ഓർക്കുക.

പാഠം 53-ന്റെ ഉത്തരം അടുത്തമാസം 20-ന് മുമ്പായി Bible Padanam Lesson 53, C/o Fr. M. C. Cherian, Orthodox Student Centrs Trivandrum-695 001 എന്ന വിലാസത്തിൽ അയയ്ക്കുക.

## ശരിയായ ഉത്തരം അയച്ചുതന്നവർ:

1) മറിയാമ്മ വറുഗീസ്, ആനിക്കാട്
2) ജോഷി ജോൺ, മഞ്ഞപ്പള്ളി
3) ലാലൻ, കൊട്ടാരംതോപ്പിൽ
4) എം. സി. ജോർജ്, അന്ധേരി
5) അനിൽ പുന്നൂസ്, ലോനാവാല
6) ഡോ. ഏലിയാമ്മ ഐസക്ക്, പുത്തൂർ
7) റീനാ വറുഗീസ്, മൂവാററുപുഴ
8) ജയാകോശി, അഹമ്മദാബാദ്
9) അലക്സ് മാത്യു, കല്ലോലം
10) അച്ചാമ്മ പീററർ, വാഴൂർ
11) മേരി ജോർജ്, നോർത്ത് പറവൂർ
12) ജോർഡി വി. ജി., പറവൂർ
13) ജിതിൻ പൗലോസ്, കാക്കവയൽ
14) ലില്ലി മാത്യു, കനകപ്പലം
15) തോമസ് ററി. മാത്യു, ഭോപ്പാൽ
16) ഷെൻമാത്യു, കുന്നങ്കുളം
17) ഏലിയാമ്മ വറുഗീസ്, നെടുമാവ്
18) പി. എം. ചാക്കോ, കിടങ്ങന്നൂർ
19) സുജ ജോർജ്, നാരങ്ങാനം
20) റജിമാത്യു, പോത്തുകൽ
21) ഏലിയാമ്മ പൗലോസ്, ചെല്ലങ്കോട്
22) വൽസ ചെറിയാൻ കടമ്പാ
23) ഏലിയാമ്മ കെ. സി. കടമ്പാ
24) പൊന്നമ്മ തോമസ്, അഹമ്മദാബാദ്
25) ലീലാമ്മ ജേക്കബ്, പുന്നവേലി
26) കോശി മത്തായി, നന്ദിനി
27) ജോഷ്വാ ഏബ്രഹാം, പുത്തൻകാവ്
28) ആനി ജോർജ്, ആർത്താററ്
29) സാറാമ്മ ചാക്കോ, തീയാടിക്കൽ
30) വറുഗീസ് എ. കെ., ചുവന്നമണ്ണ്
31) മോനമ്മ വറുഗീസ്, ആഞ്ഞിലമൂഴി
32) ബീനാജോർജ്, ആലുവാ
33) സാബു ജോർജ്, കടമ്മനിട്ട
34) റെനി, ചുങ്കത്ത്, ഇന്ദിരാനഗർ
35) പി. കെ. ജോർജ്കുട്ടി, കുന്നപ്പള്ളി
36) അക്കാമ്മ മാത്യു, പായിപ്പാട്
37) പി. സി. ചെറിയാൻ, കോയിപ്രം
38) ചിന്നമ്മ ജോൺ, ഉളനാട്
39) രോഹിത് ജോർജ്, വള്ളംകുളം
40) കെ. എം. ചെറിയാൻ, സാഗർ
41) ഏലിയാമ്മ അലക്സാണ്ടർ, പാററ്ന
42) അനിൽ ജോയി, നെടുമാംകാവ്
43) കെ. ജി. ജിഷ, പെണ്ണാമുക്ക്
44) ശാന്തമ്മ ജോസഫ്, കാസർഗോഡ്
45) സൂസി ജേക്കബ്, ബോംബെ
46) കെ. എം. തോമസ്, മദ്രാസ്
47) ഷീലാ ചെറിയാൻ, മുക്കൂട്ടുതറ
48) മറിയാമ്മ ജോർജ്, കരിപ്പുഴ
49) അങ്ങാടിക്കൽ
50) മറിയാമ്മ ചാക്കോ, ആൻഡമാൻസ്
51) ശോശാമ്മ തോമസ്, കിടങ്ങന്നൂർ
52) കെ. സി. എലിസബേത്ത്, കൊച്ചി
53) പ്രവീൺ ജോസ്, പെണ്ണാമുക്ക്
54) സാറാമ്മ തോമസ്, മലാട്
55) കെ. ഒ. ബേബി, ജബൽപ്പൂർ
56) ലീനാ ചെറിയാൻ, വളഞ്ഞവട്ടം
57) മോളി മാത്യു, നാരങ്ങാനം
58) സൂസൻ സഖറിയാ, തുമ്പമൺ
59) ഷിബി വറുഗീസ്, നിലമ്പൂർ
60) അച്ചാമ്മ വറുഗീസ്, മുണ്ടുകോട്ടയ്ക്കൽ
61) വിനോദ് ജോർജ്, ചെങ്ങന്നൂർ
6 ) ഓമന ചാക്കോ, മരിയാത്തുരുത്ത്
63) ഏലിയാമ്മ എബ്രഹാം, കളമശ്ശേരി
64) സോമി മാത്യു, ചണ്ഡിഗഢ്
65) ഗ്രേസി വറുഗീസ്, റെയ്പ്പൂര
66) ജിജി കോശി, കിടന്നൂരം
67) സാറാമ്മ ചെറിയാൻ, മലാട്
68) വി. ഐ. വിൽസൻ, കുറമ്പാല
69) ഏലിയാമ്മ മാത്യു, എടപ്പള്ളി
70) മറിയാമ്മ അലക്സ്, കവിയൂർ
71) റേച്ചൽ ചാക്കോ, ആനിക്കാട്
72) ജെസി സാവൻ, ചേലക്കര
73) മോനച്ചൻ, പള്ളിക്കുന്ന്
74) സിനു വറുഗീസ്, കൂടൽ
75) തങ്കമ്മ ഈപ്പൻ, നിരണം
76) തോമസ് മാത്യു, വള്ളംകുളം
77) റീനാ സ്കറിയാ, ഓതറ

—ം—

## യുഗാന്ത്യം

(10–ാം പേജിൽനിന്നും തുടർച്ച)

ത്തിൽ അന്ത്യന്യായവിധി സമയത്തെക്കുറിച്ച് പുത്രൻപോലും അറിയുന്നില്ല എന്നുള്ള യേശുവിന്റെ പ്രസ്താവന തന്നെ തന്റെ സർവജ്ഞതയ്ക്കും തദ്വാരാ സമസാരാംശ സ്വഭാവത്തിനും ഉത്തമ നിദർശനമാണ്. കാരണം ദൈവത്വത്തിന്റെയും സമസാരാംശ സ്വഭാവത്തിന്റെയും അവശ്യ സ്വഭാവമായ സർവജ്ഞതയിൽ സ്വയം പരിമിതത്വം ഏറ്റെടുത്തുകൊണ്ടാണ് മനുഷ്യാവതാരം ചെയ്തത് എന്ന സ്വയാവബോധം ക്രിസ്തുവിന് ഉണ്ടായിരുന്നു എന്നതിന്റെ വ്യക്തമായ തെളിവിണിത്.

തന്നെയുമല്ല യേശു, സമയം ക്ളിപ്തമായി പറഞ്ഞിട്ട് നടക്കാതിരുന്നില്ലല്ലോ. പിന്നെന്തിന് നാം അവനിൽ അവിശ്വസിക്കണം. അതിലുപരി, ഈയൊരു കാര്യത്തിൽ മാത്രം നാം ശാഠ്യക്കാരാകുന്നതും ശരിയല്ല. യേശുവിന്റെ ദൈവത്വം നാം അംഗീകരിക്കുകയും ''സർവ്വവ്യാപി'' എന്ന ദൈവസ്വഭാവം ഉള്ളവൻ എന്ന് പൂർണ്ണമായി വിശ്വസിക്കുകയും ചെയ്യുന്നു എങ്കിലും ഈ ലോകത്തിൽ താൻ സ്ഥലകാല പരിമിതികൾക്കനുസരിച്ച് 33½ വർഷം ജീവിച്ചു മരിച്ചവനാണ് എന്ന സത്യം നാം വിസ്മരിക്കരുത്. താൻ സർവ്വശക്തനാണെന്ന് നാം വിശ്വസിക്കുമ്പോഴും മനുഷ്യരുടെ കയ്യാൽ കൊല്ലപ്പെട്ടവനാണ് യേശുക്രിസ്തു: ഇത് തീർച്ചയായും ദൈവപുത്രൻ മനുഷ്യപുത്രനായി സ്വയം പരിമിതപ്പെടുത്തിയതു തന്നെ.

ചുരുക്കത്തിൽ സാരാംശത്തിൽ സമന്മാരായിരിക്കുന്ന പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്നീ മൂന്ന് ആളത്വങ്ങൾ ആ അവസ്ഥയിൽ സർവ്വജ്ഞരാണ്. എന്നാൽ തന്നെത്താൻ താഴ്ത്തി....മനുഷ്യനായി വിളങ്ങി.... നിന്ദ സ്വീകരിച്ച ത്രിത്വത്തിൽ രണ്ടാമനായ ദൈവം—പുത്രൻ—സ്വയം പരിമിതപ്പെടുത്തുകയാണുണ്ടായത്. മനുഷ്യാവതാരം ചെയ്ത ദൈവപുത്രൻ ''സർവ്വജ്ഞത'' എന്ന തന്റെ സമസാരാംശ സ്വഭാവത്തെ മുഴുവനായി ഉപയോഗപ്പെടുത്താതെ സ്വയം പരിമിതപ്പെടുത്തി. അതാണ് താൻ ദൈവമായിരിക്കെ മനുഷ്യനായി വിളങ്ങിയ ദൈവത്തിന്റെ കൃപ.''

ദൈവത്വത്തിന്റെ എങ്ങനെ താൻ പരിമിതപ്പെടുത്തി എന്നുള്ളത് മനുഷ്യയുക്തിക്കും ബുദ്ധിക്കും അതീതമായ ഒരു രഹസ്യം തന്നെയാണ്.

* The great Doctrines of the Bible. Moody Press, Chicago.

## പ്രഭാഷണവേദി

(14–ാം പേജിൽനിന്നും തുടർച്ച)

ലിരുന്നു. ഡാഡി പോയിക്കഴിഞ്ഞപ്പോൾ അവൻ ഒരു കാര്യം ശ്രദ്ധിച്ചു. കാർ നിറുത്തിയിരിക്കുന്നത് ഒരു വലിയ ബോർഡിനു മുന്നിൽ. No Parking Please. ഇംഗ്ലീഷ് മീഡിയം ക്ലാസിൽ പഠിക്കുന്ന കുട്ടിക്കു കാര്യം മനസിലായി. ഡാഡി കാർ നിറുത്തിയിരിക്കുന്നതു നിറുത്താൻ പാടില്ലാത്ത സ്ഥലത്താണ്. സൗകര്യംപോലെ നിയമം ലംഘിക്കാമെന്ന് അവൻ മനസിലാക്കുന്നു. ഈ കുട്ടി നിയമനിഷേധിയായി വളർന്നുവന്നാൽ ആരാണ് ഉത്തരവാദി? ഞങ്ങുമോഡൽ ഉപദേശം കൊടുക്കുന്നവനായ അവന്റെ ഡാഡി തന്നെ. ചില മാതാക്കളുണ്ട്, സന്ധ്യയാകുമ്പോൾ മക്കളോടു പ്രാർത്ഥിക്കാൻ പറയും. പ്രാർത്ഥിച്ചില്ലെങ്കിൽ അത്താഴം തരികയില്ല എന്നു ഭീഷണിപ്പെടുത്തുകയും ചെയ്യും. പക്ഷേ അങ്ങനെ പറയുന്ന മാതാവു പ്രാർത്ഥിക്കാറില്ല (എല്ലാവരുമില്ല). നിങ്ങളുടെ കുട്ടികൾ പ്രാർത്ഥനാശീലം ഉള്ളവരാകണമെങ്കിൽ നിങ്ങൾ പ്രാർത്ഥിക്കുന്നത് അവർ ദർശിക്കണം, കേൾക്കണം. നിങ്ങളുടെ മക്കൾക്കു കൊടുക്കാവുന്ന ഏറ്റവും വലിയ സമ്പത്ത് പൊന്നും പണവുമൊന്നുമല്ല. നിങ്ങളുടെ മക്കളിൽ ചെറുപ്പത്തിൽ അടിയുറച്ച ദൈവവിശ്വാസം ഉളവാക്കുകയാണെങ്കിൽ ഭാവിയിൽ പ്രതിസന്ധികളെ നേരിടേണ്ടിവരുമ്പോൾ അവർ തളർന്നുപോകയില്ല. 'ഞാൻ നിങ്ങളെ അനാഥരായി വിടുകയില്ല' എന്നരുളിച്ചെയ്ത കർത്താവിന്റെ തിരുമുഖത്തേക്കു നോക്കി അവർ ആശ്വാസം പ്രാപിക്കും.

(തുടരും)

## കൗൺസലിംഗ് സെൻറർ നമുക്ക് ആവശ്യമോ?

(21–ാം പേജിൽനിന്നും തുടർച്ച)

ദാന സങ്കേതങ്ങളെ മാറി മാറി ആശ്രയിക്കുകയാണു പതിവ്. മനോരോഗ വിദഗ്ദ്ധനെ കാണുന്നതുമൂലമുള്ള പ്രയോജനം ബോദ്ധ്യപ്പെടുത്തി വിദഗ്ധ ചികിൽസ ആവശ്യമായിടത്തേക്ക് 'refer' ചെയ്യുന്നതിലൂടെയാണ് മൂന്നാമത്തെ ആളിന്റെ കാര്യത്തിൽ കൗൺസലിംഗ് പ്രയോജനപ്പെട്ടത്.

ഇവിടെ സൂചിപ്പിച്ച സംഭവങ്ങൾ ഒറ്റപ്പെട്ടതല്ലെന്ന് ആർക്കുംതന്നെ ബോദ്ധ്യമാവും. ഇതുപോലെ കൗൺസലിംഗ് ആവശ്യമായിരിക്കുന്ന അനേക സന്ദർഭങ്ങൾ ചൂണ്ടിക്കാട്ടാനുണ്ട്. അകാരണമായ ഭയം, ആധി, ജീവിത സംഘർഷങ്ങൾ, കുടുംബത്തിലും ജോലിയിലുമുള്ള പൊരുത്തക്കേടുകൾ, ഉപഭോക്ത ജീവിതശൈലി സൃഷ്ടിക്കുന്ന മാനസീക സംഘർഷങ്ങൾ, ആരോഗ്യകരമല്ലാത്ത മതസങ്കൽപ്പങ്ങൾ തുടങ്ങി അനവധി രംഗങ്ങളിൽ കൗൺസലിംഗ് പ്രയോജനപ്പെടുത്താവുന്നതാണ്. അതേസമയം, പാശ്ചാത്യമായ കൗൺസലിംഗിന്റെ അടിസ്ഥാനങ്ങളെ അതേപടി ഇവിടെ പകർത്തുന്നതും ആരോഗ്യകരമല്ലാ എന്ന് ഈ രംഗത്ത് പ്രവർത്തിക്കുന്നവരും ഓർത്തിരിക്കേണ്ടതാണ്. പാശ്ചാത്യമായ പലതിനേയും നമ്മുടേതായി രൂപാന്തരപ്പെടുത്തുവാൻ ശ്രമിച്ചുകൊണ്ട് കൗൺസ

# വികലാംഗർക്ക് ഒരു ആശാകേന്ദ്രം

# ഹോളി ട്രിനിററി വികലാംഗ ശിശുക്ഷേമകേന്ദ്രം

മലങ്കരസഭയുടെ തിരുവനന്തപുരം ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ തിരുവനന്തപുരത്ത് പ്രവർത്തിക്കുന്ന വികലാംഗ ബാലഭവനം അനേകരുടെ പ്രാർത്ഥനയാലും സഹകരണത്താലും അനുദിനം പുരോഗിച്ചുവരുന്നു എന്ന് അറിയിക്കുന്നതിൽ സന്തോഷമുണ്ട്. 1986–ൽ പ:ബാവാ തിരുമേനി കൂദാശ ചെയ്ത് ബഹു: കേരളാഗവർണർ ഉദ്ഘാടനം ചെയ്ത ഈ സ്ഥാപനം 8 കുട്ടികളെ മാത്രം പ്രവേശിപ്പിച്ചാണ് പ്രവർത്തനം ആരംഭിച്ചത്. ഇപ്പോൾ ഈ സ്ഥാപനത്തിൽ 48 കുട്ടികൾ താമസിക്കുന്നു.

കൈകളും കാലുകളുമുപയോഗിച്ച് ചലിക്കുന്നവരും ഇരുന്നു നിരങ്ങുന്നവരും കൈകൾക്ക് ശക്തിക്ഷയം സംഭവിച്ചിട്ടുള്ളവരും കാലിലെ അസ്ഥികൾ തളർന്നവരുമായ നാനാജാതി വിഭാഗത്തിൽപ്പെട്ട നിർദ്ധനരായ കുട്ടികളെയാണ് ഇവിടെ പ്രവേശിപ്പിച്ച് ചികിൽസ നടത്തിവരുന്നത്. അവരുടെ വിദ്യാഭ്യാസം, സഞ്ചാരക്ഷമതാ വർദ്ധനവ്, തൊഴിൽ പരിശീലനം, സമഗ്രമായ വ്യക്തിത്വ വികസനം തുടങ്ങിയവ ലക്ഷ്യമാക്കിയാണ് ഈ ബാലകേന്ദ്രം പ്രവർത്തിക്കുന്നത്.

ഇപ്പോൾ നിർമ്മാണം നടന്നുവരുന്ന, കുട്ടികൾക്ക് താമസിക്കുവാനുള്ള കെട്ടിടത്തിന്റെയും ചാപ്പൽ ഉൾപ്പെടെയുള്ള സ്ററാഫ് ക്വാർട്ടേഴ്സിന്റെയും പണി പൂർത്തിയാകുന്നതോടെ കൂടുതൽ കുട്ടികളെ താമസിപ്പിച്ച് പരിചരിക്കുവാൻ സാധിക്കും. എന്നാൽ ഇവയുടെ പണികൾ പൂർത്തിയാക്കുവാൻ ഗണ്യമായ തുക ഇനിയും വേണ്ടിയിരിക്കുന്നു. കൂടുതൽ സൗകര്യങ്ങൾ ഉണ്ടാകുന്നമുറയ്ക്ക് വികലാംഗരായ പെൺകുട്ടികളെ കൂടി പ്രവേശിപ്പിച്ച് സംരക്ഷിക്കുവാൻ ഉദ്ദേശമുണ്ട്.

കുട്ടികളുടെ എണ്ണം ഗണ്യമായി വർദ്ധിച്ചതിനാലും വിലക്കയററംമൂലവും ദൈനംദിന ചെലവുകൾ വളരെയധികം വർദ്ധിച്ചിരിക്കുന്നു. കുട്ടികളുടെ ഭക്ഷണം, വസ്ത്രം, വിദ്യാഭ്യാസം, ആരോഗ്യപരിപാലനം തുടങ്ങിയ ആവർത്തനച്ചെലവുകൾക്കായി പ്രതിവർഷം മൂന്നുലക്ഷം രൂപ കണ്ടെത്തേണ്ടിയിരിക്കുന്നു. ഉദാരമതികളിൽനിന്നും ലഭിക്കുന്ന സംഭാവനയാണ് ഏക വരുമാനമാർഗ്ഗം.

ഹോളി ക്രോസ് കോൺവന്റ് (Society of the Daughters of the Cross) സമൂഹമാണ് ഇതിന്റെ ശുശ്രൂഷകൾ നിർവഹിക്കുന്നത്. ഇപ്പോൾ 7 സഹോദരിമാർ ഉണ്ട്.

ശരീരാവയവങ്ങൾ തളർന്നവരെങ്കിലും തളരാത്ത മനസ്സിന്റെ ഉടമകളായ ഈ കുഞ്ഞുങ്ങൾക്ക് ആശയും ആശ്രയവും നൽകുന്ന ഈ സ്ഥാപനത്തിന്റെ പ്രവർത്തനത്തിൽ പങ്കുചേരുവാനുള്ള വലിയ ഒരവസരമാണ് ദൈവം നമുക്ക് നല്കിയിരിക്കുന്നത്.

''എന്റെ ഈ ഏററവും ചെറിയ സഹോദരന്മാരിൽ ഒരുത്തനു നിങ്ങൾ ചെയ്തിടത്തോളമെല്ലാം എനിക്കു ചെയ്തു എന്നു ഞാൻ സത്യമായി നിങ്ങളോടു പറയുന്നു'' (വി: മത്തായി 25:40) എന്ന കർത്തൃവചനം ഓർമ്മിക്കുക.

## ഒന്നു ശ്രദ്ധിക്കൂ!

- മലങ്കര ഓർത്തഡോക്സ് സഭയുടെ ഏക വികലാംഗ ശിശുക്ഷേമ കേന്ദ്രം
- നിർദ്ധനരായ 48 ബാലന്മാർ ഇപ്പോൾ താമസിക്കുന്നു
- സേവനത്തിന് 18 പേർ
- ജാതിമതഭേദമെന്യേ കുട്ടികൾക്ക് പ്രവേശനം നൽകുന്നു
- സൗജന്യമായി ചികിത്സകളും ഓപ്പറേഷനും നടത്തുന്നു
- എല്ലാ കുഞ്ഞുങ്ങൾക്കും വിദ്യാഭ്യാസം നൽകുന്നു
- സെന്ററിന്റെ പ്രതിമാസ ചെലവ് 25000/– രൂപ.

---

ലിംഗിനെ വിശ്വാസികളുടെ ജീവിതത്തിൽ പ്രയോജനപ്പെടുത്തുവാൻ നാം ശ്രമിക്കേണ്ടതാണ്. അല്ലാഞ്ഞാൽ, കേവലം പാശ്ചാത്യാനുകരണപ്രധാനമായ കൗൺസലിംഗ് കേന്ദ്രങ്ങളിലേക്ക് നമ്മുടെ വിശ്വാസികളും ധാരാളമായി ആകൃഷ്ടരാകുവാൻ സാദ്ധ്യതയുണ്ട്. നമ്മൾ അധികമായി കടന്നുചെന്നിട്ടില്ലാത്ത ഈ മേഖലയിൽ അൽപ്പമായിട്ടെങ്കിലും പ്രവർത്തിക്കണമെന്ന് എനിക്കാഗ്രഹമുണ്ട്. ഡോക്ടറേററിനുള്ള പഠനം പൂർത്തിയായിട്ടില്ലാത്തതിനാൽ മുഴുവൻ സമയവും കൗൺസലിംഗ് നൽകുന്നതിനായി നീക്കിവക്കാൻ ഇപ്പോൾ സാധിക്കുന്നില്ല. എന്നാൽ ആഴ്ചയിൽ ഒന്നു രണ്ടു ദിവസമെങ്കിലും നമ്മുടെ വിശ്വാസികൾക്കു പ്രയോജനപ്പെടുന്ന തരത്തിൽ മാവേലിക്കര സെൻറ് പോൾസ് മിഷൻ ട്രെയിനിംഗ് സെൻററിൽപോലെ ഏതെങ്കിലും കേന്ദ്രത്തിൽ കൗൺസലിംഗ് പ്രോഗ്രാം തുടങ്ങണമെന്നാഗ്രഹിക്കുന്നു. ഇതേക്കുറിച്ചുള്ള വായനക്കാരുടെ അഭിപ്രായങ്ങൾ ഫാ: ഒ. തോമസ് സെ: പോൾസ് മിഷൻ ട്രെയിനിംഗ് സെൻറർ, മാവേലിക്കര–690103 എന്ന വിലാസത്തിൽ അയയ്ക്കണമെന്ന് അപേക്ഷിക്കുന്നു. കൗൺസലിംഗിനെക്കുറിച്ചുള്ള വിശദവിവരങ്ങൾ ഇതേ പംക്തിയിൽകൂടി പിന്നാലെ നിങ്ങളെ അറിയിക്കുന്നതാണ്. ★

## ധ്യാനപംക്തി

(6–ാം പേജിൽനിന്നും തുടർച്ച)

ക്കുന്നു. ഈ പുതിയ യുഗപ്പിറവിയെക്കുറിച്ചു ള്ള പ്രഖ്യാപനത്തിനായുള്ള വിളിയും തെരഞ്ഞെടുപ്പും ഉപദേശങ്ങളുമാണ് ഈ വേദഭാഗത്തെ സുപ്രധാന വശം. ശിഷ്യന്മാരെ തെരഞ്ഞെടുത്ത് അയച്ചപ്പോൾ നൽകിയ പ്രത്യേക ഉപദേശങ്ങളുമായി (മത്താ. 10:5–20) ഈ വേദഭാഗത്തിന് സാമ്യമുണ്ട്.

എന്റെ സുവിശേഷം ഘോഷിക്കുവാൻ, നിങ്ങൾ എനിക്കുവേണ്ടി പോകുവീൻ." ദൈവഹിതം മനസിലാക്കി വ്യക്തമായ ലക്ഷ്യത്തോടുകൂടി



അവർ പുറപ്പെട്ടു. യേശുക്രിസ്തുവിനുവേണ്ടിയും, അവന്റെ സന്ദേശം പ്രചരിപ്പിക്കുന്നതിനു വേണ്ടി അവർ യാത്രതിരിച്ചു. മശിഹാ തമ്പുരാൻ ഇന്നും നിശബ്ദമായി അരുൾചെയ്യുന്നു: 'നിങ്ങളുടെ വ്യക്തിപരമായ പുകഴ്ചക്കോ മാനത്തിനോ അല്ല; മററുള്ളവരുടെ രക്ഷയ്ക്കായി പോകുവീൻ.' 'പിതാവ് എന്നെ അയച്ചതുപോലെ, ഞാനും നിങ്ങളെ അയയ്ക്കുന്നു' എന്ന്. നിന്റെ നാഥൻ നിന്നോടും പറയുന്നു: സത്യത്തിന് സാക്ഷിനിൽക്കുവാൻ (യോഹ. 18:37) നമ്മുടെ കർത്താവിന്റെ മരണത്തിനും ഉയർപ്പിനും സാക്ഷികൾ ആകുവാൻ (അപ്പോ. 3: 15). നിങ്ങൾ പോകുവീൻ.

ദൈവത്തെ സ്നേഹിക്കുന്ന ആത്മാവേ, യേശുവിനെ സാക്ഷിക്കുവാൻ അവന്റെ ആത്മാവിനായി കാത്തിരിക്കുക. ആത്മാവില്ലെങ്കിൽ വചനമില്ല. വചനമില്ലെങ്കിൽ സാക്ഷിയുമില്ല. പരിശുദ്ധാത്മാവുകൊണ്ടും, ശക്തികൊണ്ടും നിന്നെ സാക്ഷിപ്പാൻ എന്നെ അഭിഷേകം ചെയ്യണമെ. (അപ്പോ. 10:38).

### 1. കൊയ്ത്തിന് വേലക്കാർ ചുരുക്കം

ദൈവരാജ്യത്തിന്റെ വിസ്തൃതിക്കായും, നല്ലഫലം കൊയ്യാനായും വിശ്വസ്തരായ വേലക്കാർക്കായി കർത്താവ് കാത്തിരിക്കുന്നു. യേശുക്രിസ്തുവിനുവേണ്ടി മനുഷ്യഹൃദയമാകുന്ന വയൽ ഒരുക്കുവീൻ. ദൈവവചനമാകുന്ന വിത്ത് വിതയ്ക്കുക. നനച്ചു വളർത്തുവാൻ ദൈവത്തോടു പ്രാർത്ഥിക്കുക. കൊയ്യുമ്പോൾ മുപ്പതും അറുപതും മേനി ഫലം ലഭിക്കുന്നെങ്കിൽ എത്രയോ സന്തോഷകരമായ കാര്യം.

യേശുക്രിസ്തുവിനുവേണ്ടി പ്രയത്നിക്കുവാൻ ദൈവാത്മാവ് നിന്നെ പ്രേരിപ്പിക്കുമ്പോൾ 'നീ മാംസ രക്തങ്ങളോട് ആലോചിക്കാതെ പരിശുദ്ധാത്മാവിന്റെ ഉപദേശം സ്വീകരിക്കുക. (ഗലാ. 1: 16–17)' 'ഞാൻ ആരെ അയക്കേണ്ടു' എന്ന ദൈവശബ്ദത്തിന് 'അടിയൻ ഇതാ' എന്ന് ഉത്തരം കൊടുത്തുകൊൾക. (യെശ: 6.8) ദൈവത്തിനുവേണ്ടി സൽഫലങ്ങളെ ശേഖരിക്കുവാൻ മാതാപിതാക്കന്മാരെ നിങ്ങൾ നിങ്ങളുടെ മക്കളെ പ്രേരിപ്പിക്കുമോ?

## പെന്തിക്കോസ്തിക്ക്ശേഷം അഞ്ചാം ഞായറാഴ്ച (June 26)

(ലൂക്കോ: 9:10–17)

നാലു സുവിശേഷങ്ങളിലും കാണുന്ന ഒരേ ഒരു അത്ഭുതമാണ് അഞ്ച് അപ്പംകൊണ്ട് അയ്യായിരം പേരെ പോഷിപ്പിച്ച സംഭവം.

### 1. യേശുതമ്പുരാൻ അവരെ കൈക്കൊണ്ടു

വലിയ ജനസമൂഹം തന്നെ സമീപിച്ചു. കർത്താവ് സന്തോഷത്തോടെ സ്വീകരിച്ചു. പാപികളെ രക്ഷിപ്പാൻ വന്നവൻ പരിശുദ്ധന്മാരെ മാത്രം സ്നേഹിക്കുമോ? നീതിമാന്മാരെയും,

നീതികെട്ടവരെയും, മദ്യപാനികളെയും, വ്യഭിചാരവൃത്തിയിൽ ഏർപ്പെട്ടവരെയും, തന്നെ ശപിച്ചവരെയും, ദുഷിച്ചവരെയും, ഉപദ്രവിച്ചവരെയും, എല്ലാവരെയും ഉൾക്കൊള്ളുവാനും, സന്തോഷത്തോടെ സ്വീകരിപ്പാനും, അനുഗ്രഹിക്കുവാനും, സ്നേഹിക്കുവാനും മാത്രം ഒരുക്കമുള്ളവനായ മശിഹാതമ്പുരാൻ !

എന്റെ പിതാവും, എന്റെ മാതാവും എന്നെ ഉപേക്ഷിച്ചാലും നീ എന്നെ ഉപേക്ഷിക്കില്ല. (സങ്കീ: 27,10) ഒരു സ്ത്രീ താൻ പ്രസവിച്ച കുഞ്ഞിനെ മറന്നാലും ഞാൻ നിങ്ങളെ മറക്കുകയില്ല. (യെശ. 49:15). എന്റെ സഹോദരൻ എന്നെ എല്ലാക്കാലവും സ്നേഹിക്കുമോ ? നീയോ എല്ലാക്കാലത്തും സ്നേഹിക്കുന്നു. (സദൃശ: 17:17). എന്റെ അടുക്കൽ വരുന്നവനെ ഞാൻ ഒരുനാളും തള്ളിക്കളയുകയില്ല. (യോഹ. 6:37). പാപീ, രോഗീ, ആത്മശരീരമനസ്സുകളിൽ കളങ്കം പററിയവനെ വിശ്വാസത്തോടെ അവന്റെ പാദത്തിങ്കൽ അടുത്തുചെല്ലുക. കണ്ണുള്ളവൻ കാണും, ചെവിയുള്ളവൻ കേൾക്കും, ഹൃദയം ഉള്ളവൻ മനംതിരിയും, പാപങ്ങളെ ഏററുപറഞ്ഞ് ഉപേക്ഷിക്കും. സ്വർഗ്ഗവും, സ്വർഗ്ഗീയ ഗണങ്ങളും സന്തോഷിക്കും.

## 2. മരുഭൂമിയിൽ സമൃദ്ധി

(i) മരുഭൂമി ഏകാന്തതയെ വിളിച്ചറിയിക്കുന്നു. നീ ഏകനായി ദൈവതിരുസന്നിധിയിൽ ഇരുന്ന്, അവന്റെ വചനങ്ങളെ ശ്രദ്ധിക്കയും, അവനോട് മധുരസംഭാഷണം നടത്തുകയും ചെയ്യുക.

(ii) ദാഹിച്ചും വരണ്ടും വെള്ളത്തിനായി ആഗ്രഹിക്കുന്ന ഭൂമിയാണ് മരുഭൂമി. സങ്കീർത്തനക്കാരൻ പ്രാർത്ഥിച്ചു പറയുന്നു. ''എന്റെ ദൈവമെ നീ എന്റെ ദൈവമാകുന്നു. ഞാൻ നിനക്കായി കാത്തിരിക്കും. ദാഹിച്ചും, വരണ്ടും വെള്ളത്തിനായി ആഗ്രഹിക്കുന്ന ഭൂമിപോലെ എന്റെ ആത്മാവ്, നിനക്കായി ദാഹിച്ചിരിക്കുന്നു''. ദൈവത്തിന്റെ ആത്മാവ് അധിവസിക്കാത്ത ഹൃദയം മരുഭൂമിക്കു തുല്യമാണ്. അതു പിശാചുക്കളുടെ അധിവാസസ്ഥലമായി തീരും. ദൈവതിരുസന്നിധിയിൽ കാത്തിരിക്കുക, എന്നാൽ നീ ശക്തിയെ പുതുക്കും. (യെശ: 40:31).

(iii) ദൈവവചന മാധുരിയിൽ മരുഭൂമിയിലെ കഷ്ടത മറന്ന ജനം ശാരീരികവും, ആത്മീകവുമായ ഭക്ഷണത്താൽ തൃപ്തരായ ജനസമൂഹം- ദു:ഖങ്ങളോ നെടുവീർപ്പുകളോ ഇല്ലാത്ത സന്തോഷത്തിന്റെ പൂർണ്ണത ദൈവമക്കൾ അനുഭവിക്കുന്നു.

(iv) സംശയബുദ്ധിയില്ലാതെ, പിറുപിറുപ്പു കൂടാതെ, വിശ്വാസത്തോടെ പന്തിപന്തിയായി ഇരുന്നവർ മരുഭൂമിയിൽ ദൈവവചനശക്തിയാൽ സമൃദ്ധിയുടെ അനുഭവം രുചിച്ചറിഞ്ഞു നമ്മെത്തന്നെയും നമുക്കുള്ള സർവ്വവും യേശുനാഥന്റെ മുമ്പാകെ സമർപ്പിക്കാം. അവൻ വാഴ്ത്തി– അനുഗ്രഹിച്ച് സമൃദ്ധിയിലേക്ക് നയിക്കാൻ പ്രാർത്ഥിക്കാം.

## പെന്തിക്കോസ്തിക്കുശേഷം ആറാംഞായറാഴ്ച July 3.

(മത്തായി: 15:32–39;)

നമ്മുടെ കർത്താവ് ഏഴ് അപ്പംകൊണ്ട് നാലായിരംപേരെ തൃപ്തരാക്കിയ സംഭവമാണ് പ്രതിപാദ്യവിഷയം.

### 1. യേശുവിന്റെ ആർദ്രസ്നേഹം

''ഈ പുരുഷാരം മൂന്നുനാളായി എന്നോടു കൂടി പാർക്കുന്നു. അവർക്ക് ഭക്ഷിപ്പാൻ ഒന്നും ഇല്ലായ്കയാൽ അവരെക്കുറിച്ച് എനിക്ക് മനസ്സലിവ് തോന്നുന്നു'' യേശുവിന്റെ ഈ മനോഭാവത്തെ പൈതൃകമായ സ്നേഹം, മാതൃസഹജമായ സ്നേഹം, വാത്സല്യം, എന്നിത്യാദി വാക്കുകളിൽ നിർവ്വചിക്കാം. എന്നാൽ അത് പൂർണ്ണമാകയില്ല. കാരണം ദൈവസ്നേഹത്തിന്റെ ആഴവും, വ്യാപ്തിയും അളക്കുവാൻ മനുഷ്യബുദ്ധിക്ക് സാദ്ധ്യമല്ല. ദോഷികളായ നമുക്ക് വിശന്നു വലയുന്ന നമ്മുടെ മക്കളെക്കുറിച്ച് അനുകമ്പ തോന്നുന്നു എങ്കിൽ സ്നേഹം മാത്രമായ കർത്താവിന്റെ ആർദ്രത എത്രയോ വലുത്? വിശക്കുന്നവരോടു മാത്രമല്ല കർത്താവ് സഹാനുഭൂതിയും, കരുതലും പ്രകടമാക്കിയത്. അനുതാപമില്ലാത്ത പാപികളെക്കുറിച്ച് കണ്ണുനീർ ചൊരിയുന്ന കരളലിവുള്ള സ്നേഹം (ലൂക്കോ: 19.41) കരയുന്നവരോടുകൂടി കരയുന്ന ദീനദയാലു (ലൂക്കോ: 7.13) പരമശത്രുവിനെപ്പോലും യഥാർത്ഥ സ്നേഹിതനായി കണ്ടെത്തുന്ന സ്വർഗ്ഗീയ സ്നേഹം (മത്താ: 26:49–50). കരുണയും, മനസ്സലിവും മനുഷ്യഹൃദയങ്ങളിൽ സുഷുപ്തിയിൽ ലയിച്ചിരുന്നാൽ വേദനയും, യാതനയും അനുഭവിക്കുന്ന ആവശ്യക്കാർക്ക് എന്തു പ്രയോജനം ചെയ്യും? ക്രൂരമനുഷ്യന്റെ ക്രൂരത അനുഭവിച്ചറിഞ്ഞവർ അയാളെ ശത്രുവായി ഗണിക്കും. കരുണയും, മനസ്സലിവും ഉള്ളവന് എല്ലാവരും സ്നേഹിതരായിത്തീരും. കാരുണ്യം പങ്കിടുമ്പോൾ സ്നേഹരാജ്യത്തിൽ സ്വാർത്ഥത നിഷ്പ്രഭമായിത്തീരും. സമൃദ്ധിയുടെ അനുഭവം ഒരു യാഥാർത്ഥ്യമായിത്തീരുകയും ചെയ്യും.

### 2. ഭീതിയും ആകുലചിന്തകളും:

അപ്രതീക്ഷിതമായി വന്നെത്തിയ വലിയ പുരുഷാരം. സ്ഥലമോ ആൾപ്പാർപ്പിടമില്ലാത്ത വിജനപ്രദേശം. വന്നുകൂടിയ ജനം വിശന്ന് അവശതയിലാണ്, ശ്ലീഹന്മാർക്ക് ഭയവും, ആകുലചിന്തകളും. ഈ ജനക്കൂട്ടത്തിന് ആവശ്യമായ അപ്പം എവിടെനിന്നും കണ്ടെത്തും.

യിസ്രായേൽജാതിയുടെ മരുഭൂമിയാത്രയിൽ സ്വന്തജനത്തെ യഹോവാ അത്ഭുതകരമായി കരുതി, സംരക്ഷിച്ചു. യഹോവാ ഭക്തനായ ഏലിയാവിന് ഭക്ഷണത്തിന് ബുദ്ധിമുട്ടുണ്ടായോ? ആഴിയുടെ ആഴങ്ങളിയ യോനാ

അയ്യും വിളിച്ചപ്പോൾ ഉത്തരം അരുളിയ ദൈവം ഇന്നും ജീവിക്കുന്നില്ലയോ? തീയിലിടപ്പെട്ട പൈതങ്ങളേയും,; സിംഹക്കുഴിയിൽനിന്ന് ദാനിയേലിനേയും രക്ഷിച്ച ദൈവം മരിച്ചുപോയോ? ഭയവും,; ആകുലചിന്തയും,; നിരാശയും ഉള്ള മനുഷ്യഹൃദയങ്ങളിൽ ദൈവസാന്നിദ്ധ്യം മരിച്ചുപോകുന്നു. സുവിശേഷത്തിന്റെ ആരംഭത്തിങ്കൽ മാലാഖാ പറയുന്നു ''ഭയപ്പെടേണ്ടാ'' (ലൂക്കോ: 1.30) ഉയർത്തെഴുന്നേററ കർത്താവിന്റെ ശബ്ദവും അതുതന്നെ. ''ഭയപ്പെടേണ്ടാ''.(മത്താ:28 10) മശിഹാതമ്പുരാന്റെ കല്പനയാൽ,; ശ്ളീഹന്മാരുടെ വാക്ക് അനുസരിച്ച് പന്തിയിരുന്നവർ തൃപ്തരായി, വിശ്വാസത്തിൽ ഉറച്ചു. ഭയവും,; ആകുലചിന്തകളും മനുഷ്യനെ ബലഹീനനാക്കും. വിശ്വാസം ബലപ്പെടുത്തി താങ്ങിനിർത്തും.

ഒന്നിനേക്കുറിച്ചും ഭയം ഇല്ലാത്തവനായ കർത്താവേ നീ എന്നെയും ഭയം ഇല്ലാത്തവനാക്കി തീർക്കേണമെ.

## പെന്തിക്കോസ്തിക്കുശേഷം ഏഴാം ഞായറാഴ്ച Jun: 10

(മർക്കോ. 3: 20–30)

പരിശുദ്ധാത്മാവിനെതിരായ പാപത്തെക്കുറിച്ചുള്ള ചില ആശയങ്ങളാണ് ഈ വേദഭാഗത്ത് കാണുന്നത്. ഈ വിഷയത്തെക്കുറിച്ചുള്ള പരാമർശങ്ങൾ മററു സുവിശേഷങ്ങളിലും രേഖപ്പെടുത്തിയിട്ടുണ്ട്. (മത്താ. 12: 31–32,; ലൂക്കോ: 12–10)

### 1. പരിശുദ്ധാത്മാവിനെതിരായ പാപം എന്ത്?

മത്തായിശ്ലീഹായുടെ വിവരണത്തിൽ ഒരു ഭൂതഗ്രസ്തനെ സൗഖ്യമാക്കിയ സംഭവവുമായി ബന്ധപ്പെടുത്തിയാണ് പരിശുദ്ധാത്മാവിനെതിരായ പാപത്തെക്കുറിച്ചുള്ള പഠിപ്പിക്കൽ കാണുന്നത്. ഭൂതഗ്രസ്ഥന്റെ സൗഖ്യം നിഷേധിക്കാൻ നിർവാഹമില്ലാത്ത സത്യമാണ്. പരീശന്മാരുടെ അസൂയയും,; വിദ്വേഷവുംമൂലം ആ സത്യത്തെ അംഗീകരിക്കാൻ മനസ്സ് അനുവദിക്കുന്നില്ല. അതിനാൽ മറെറാരു തന്ത്രം ആവിഷ്ക്കരിച്ചു. കർത്താവ് ഭൂതഗ്രസ്തനെ സൗഖ്യമാക്കിയത് ഭൂതങ്ങളുടെ തലവനായ ബെയെൽസെബൂലിനെക്കൊണ്ടാണെന്ന് കൊട്ടിഘോഷിച്ചു. ദൈവത്തിന്റെ പ്രവൃത്തിയെ സാത്താന്റെ പ്രവർത്തിയായി ചിത്രീകരിക്കാനുള്ള പരിശ്രമം വേദനാജനകമാണ്. പരീശന്മാരുടെയും, ശാസ്ത്രിമാരുടെയും വൈരാഗ്യം കത്തിജ്വലിച്ചപ്പോൾ ക്രിസ്തുവിന്റെ നന്മയെ തിന്മയായി വ്യാഖ്യാനിച്ചു. സത്യം,; നീതി,; നന്മ ഇവയെ ബോധപൂർവം നിഷേധിക്കുന്നത് പരിശുദ്ധാത്മാവിനെതിരായ പാപമാണ്. കൽപ്പിക്കപ്പെട്ട കൽപ്പനകൾക്കെതിരായി ബോധപൂർവ്വം പാപങ്ങൾ ചെയ്യുകയും അത് തെററല്ല, കുററമല്ല എന്ന് ഹൃദയപൂർവം ചിന്തിക്കുകയും ചെയ്യുന്ന മനോഭാവം പരിശുദ്ധാത്മാവിനെതിരായ പാപമാണ്. വീണ്ടും, മനസാക്ഷിയെ വഞ്ചിച്ചുകൊണ്ട് നൻമക്ക് തൻമയെന്ന് ലേബൽ ഒട്ടിക്കരുത്. പരീശൻമാരുടെ ഹൃദയത്തിലെ ദുഷ്ടതയാണ് യേശുവിനോടുള്ള എതിർപ്പിന്റെ അടിസ്ഥാനം. ഹൃദയത്തിൽ ദുഷ്ടതയും കളങ്കവും ഒളിച്ചുവെക്കുകയും,; അതിന്റെ മറവിൽ നൻമയ്ക്ക് തിൻമയെന്ന് മുദ്രയടിക്കുകയും ചെയ്താൽ പരിശുദ്ധാത്മാവിന്റെ പ്രകാശത്തെ തടയുന്ന പാപമാണ്.

### 2. പരിശുദ്ധാത്മാവിനെതിരായ പാപം എന്തുകൊണ്ട് ക്ഷമിക്കപ്പെടുന്നില്ല

ഒരു മനുഷ്യന്റെ ജീവിതത്തിൽ അനുതാപചിന്തകൾ ഉണർത്തുന്നത് പരിശുദ്ധാത്മാവാണ്. തെററ് തെററാണെന്നുള്ള ബോധം അനുതാപത്തിലേക്കു നയിക്കും. നൻമക്ക് തിൻമയെന്നും മധുരത്തിന് കയ്പെന്നും, പ്രകാശത്തിന് ഇരുട്ടെന്നും പറയുന്ന മനുഷ്യന് അയ്യോ കഷ്ടം. (യെശ. 5:20) ഈ മനോഭാവം ഉള്ള ഒരു വ്യക്തിക്ക് പാപബോധം ലഭിക്കില്ല. അനുതാപവും,; പാപങ്ങളുടെ ഏററുപറച്ചിലും കൂടാതെ പാപക്ഷമയും ഇല്ല. സത്യത്തെ സത്യമായും,; നീതിയെ നീതിയായും,; നൻമയെ നൻമയായും അംഗീകരിക്കുക. തെററിനെ തെററായി സമ്മതിക്കുക. പാപമോചനം പ്രാപിക്കാനുള്ള വഴി അതാണ്. ദൈവസന്നിധിയിൽനിന്നും ഏതുപാപത്തിനും ക്ഷമ ലഭിക്കും., എന്നാൽ നൻമക്ക് തിൻമയെന്നു പറയുന്ന വ്യക്തിക്ക് പാപമോചനം പ്രാപിപ്പാനുള്ള മനസ്സൊരുക്കം ഇല്ല. അങ്ങനെയുള്ളവരുടെ പാപം ക്ഷമിക്കപ്പെടാതെ നിലനിൽക്കും.



## പത്രാധിപർക്കുള്ള കത്ത്

1994 ജനുവരി ലക്കം–1–പുസ്തകം 49–നമ്മുടെ ആരാധന എന്ന തലക്കെട്ടിൽ റവ. ഡോ. വി. സി. ശമുവേൽ അച്ചൻ എഴുതിയ ലേഖനം വായിച്ചു. അതിലെ ആശയങ്ങൾ ഏററവും സ്വാഗതാർഹമാണ്. ദൈവത്തെ അങ്ങ്–അവിടുന്ന് എന്നെല്ലാം സംബോധന ചെയ്യുന്നതു ബഹുമാനസൂചകമായിട്ടാണ്. അലങ്കാര ഭാഷയായിട്ടല്ല. പൂജക ബഹുവചനമെന്നും പൂജക ഏകവചനമെന്നും അർത്ഥമുണ്ട്. ശബ്ദതാരാവലിയിൽ രേഖപ്പെടുത്തിയിരിക്കുന്നത്–അവിടുത്തെ; അദ്ദേഹത്തിന്റെ: ആ അവൻ (അ + അൻ) ആ മനുഷ്യൻ. അങ്ങ്–നിങ്ങൾ, അവിടുന്ന് (ബ. സൂ) അങ്ങന്ന്,; അവിടുന്ന്–യജമാനൻ (ബ. സൂ) സംബോധന ചെയ്യുന്നത്. അങ്ങുന്നേ എന്നാകുന്നു ദൈവത്തെ നീ എന്നും അവനെന്നും സംബോധന ചെയ്യുന്നതു ശരിയല്ല. പരിശുദ്ധനായ ദൈവത്തെ വെറും ശുദ്ധമുള്ളവനാക്കുന്നത് നീതീകരിക്കരുത്. Ref: വെളിപ്പാട് 4-ൽ 8–'നടുങ്ങുവിൻ,; പാപം

(ശേഷം 34–ാം പേജിൽ)

## വാർത്തകളും കുറിപ്പുകളും

### ഭവനസഹായ പദ്ധതി 446 കുടുംബങ്ങൾക്ക് സഹായം നൽകി

ഓർത്തഡോക്സ് സഭയുടെ ഭവനസഹായ പദ്ധതി അനുസരിച്ച് രണ്ടു ഘട്ടങ്ങളിലായി ഇതുവരെ 446 വീടുകൾക്കുള്ള 1784000 രൂപാ സഭാകേന്ദ്രഫണ്ടിൽനിന്നും കേരളത്തിലെ വിവിധസഭാംഗങ്ങൾക്കു നൽകുകയുണ്ടായി. ഒന്നാംഘട്ടത്തിൽ പണിത 302 ഭവനങ്ങളുടെ റിപ്പോർട്ടും കണക്കും 1993–ൽ പ്രസിദ്ധപ്പെടുത്തി. രണ്ടാംഘട്ടത്തിൽ പണിത 144 വീടുകളുടെ കണക്കും റിപ്പോർട്ടും അടങ്ങിയ ബുക്ക് കൺവീനർ മി. ഏ. കെ. തോമസ് മേയ് 26–ാംതീയതി പരുമലവച്ചു കൂടിയ അസോസ്യേഷൻ യോഗത്തെ തുടർന്നു നടന്ന പൊതുസമ്മേളനത്തിൽ ആവശ്യമായ വിശദീകരണങ്ങളോടുകൂടെ സമർപ്പിച്ചു. തുടർന്ന് പ. ബാവാ തിരുമനസ്സുകൊണ്ട് റിപ്പോർട്ടു ബുക്കിന്റെ പ്രഥമ കോപ്പി നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനിക്കു നൽകി പ്രകാശനം ചെയ്തു. അസോസ്യേഷൻ മെമ്പറന്മാർക്കെല്ലാം വിതരണം ചെയ്തു.

ഇതുവരെ ലഭിച്ച ഭവനസഹായ അപേക്ഷകളിൽ 300 അപേക്ഷകളുടെകൂടെ ധനസഹായം ചെയ്യേണ്ടതുണ്ട്. ഇതിലേക്ക് കേന്ദ്രഫണ്ടിൽനിന്നുള്ള വിഹിതം നൽകുന്നതിന് 2 ലക്ഷം രൂപാ വേണ്ടിയിരിക്കുന്നു. സന്മനസ്സുള്ളവരായ വ്യക്തികളും പള്ളികളും മററു സ്ഥാപനങ്ങളും ഇതിലേക്ക് കാര്യമായ സംഭാവനകൾ അയച്ച് പ. ബാവാ തിരുമനസ്സിലെ ഒരു ചിരാഭിലാഷം 2000 ആകുമ്പോഴേക്കും ഭവനരഹിതരായ

---

ചെയ്യാതിരിപ്പിൻ' 'സങ്കീ. 4–ൽ 4) അതിനു പകരം കോപിപ്പിൻ, പാപം ചെയ്യാതിരിപ്പിൻ എന്നു പറയാമൊ? 'കോപിച്ചാൽ പാപം ചെയ്യാതിരിപ്പിൻ, (എഫെ. 4–ൽ 26) അതിനു പകരം കോപിപ്പിൻ, പാപം ചെയ്യാതിരിപ്പിൻ, എന്നു പറയാമൊ? യഹോവയായ ദൈവം ആര്? മനുഷ്യൻ ആര്? ദൈവവും മനുഷ്യനും തമ്മിലുള്ള ബന്ധം ഇതു വ്യക്തമാക്കണം. ആകാശത്തിലുള്ള ബാവാ– നിന്റെ തിരുവിഷ്ടം വിശ്വാസികൾ സമൂഹമായി പ്രാർത്ഥിക്കുമ്പോൾ ഞങ്ങളുടെ പിതാവേ എന്നതിനു പകരം എന്റെ പിതാവേ ഞങ്ങളെ അനുഗ്രഹിക്കണമെ എന്നു പറയുന്നത് ദൈവം പ്രതികാരം ചെയ്തു—അനുതപിച്ചു എന്നുള്ള ശൈലികൾ—ഇതെല്ലാം മാറേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.

സി. എം. മാത്യു, ശങ്കരമംഗലം

ഒരു കുടുംബംപോലും സഭയിൽ ഉണ്ടായിരിക്കരുത്-എന്നത് ഫലപ്രാപ്തിയിലാകുവാൻ യത്നിക്കണമെന്ന് പ. ബാവാതിരുമനസ്സിലെ കല്പനയിൽ പറയുന്നു. സഭാകേന്ദ്രത്തിൽനിന്ന് 4000 രൂപയും ഭദ്രാസനത്തിൽനിന്ന് 4000 രൂപയും, ഇടവകയിൽനിന്ന് 4000 രൂപയും, കെട്ടിടം പണിക്കുള്ള ശ്രമഫലമായോ മറേറതെങ്കിലും വിധത്തിലോ 4000 രൂപാ വ്യക്തിയും സ്വരൂപിച്ച് ഒരു ചെറിയ ഭവനം പണി തീർക്കുക എന്നതാണ് പദ്ധതി.

### കെ. ജെ. ജോർജ് സോണൽ ചെയർമാൻ



നാഗപ്പൂർ: സെൻറ് ജോർജ് ഓർത്തഡോക്സ് ചർച്ച് നാഗപ്പൂരിലെ ഇടവകാംഗമായ ശ്രീ. കെ. ജെ. ജോർജ്, ബിൽഡേഴ്സ് അസോസിയേഷൻ ഓഫ് ഇൻഡ്യയുടെ നാഗപ്പൂർ സോണിന്റെ ചെയർമാനായി തെരഞ്ഞെടുക്കപ്പെട്ടു. മഹാരാഷ്ട്രാ ഗവണ്മെൻറിന്റെ ക്ലാസ് വൺ പി. ഡബ്ളിയു. ഡി. കോൺട്രാക്ററായ ഇദ്ദേഹം മലങ്കരസഭാ മാനേജിംഗ് കമ്മററിയംഗം, വിദർഭാ ഫുട്ബോൾ അസോസിയേഷൻ ചെയർമാൻ എന്നീ സ്ഥാനങ്ങളും അലങ്കരിച്ചുവരുന്നു. ഇദ്ദേഹം പുന്നവേലി (മല്ലപ്പള്ളി) പൊൽക്കാവുങ്കൽ കുടുംബാംഗമാണ്.

### പള്ളികൂദാശ

പുതുക്കി പണികഴിപ്പിച്ച ഉമയാററുകര സെ. തോമസ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശ മെയ് 13–ാംതീയതി പ. ബാവാതിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ മാർ ഒസ്താത്തിയോസ്, മാർ ദീയസ്ക്കോറോസ്, മാർ എപ്പിപ്പാനിയോസ്, മാർ അത്താനാസ്യോസ് എന്നീ തിരുമേനിമാർ സഹകാർമ്മികത്വം വഹിച്ചു.

കൂദാശയ്ക്ക് എത്തിയ തിരുമേനിമാർക്ക് ചെങ്ങന്നൂർ ബഥേൽ അരമനയിൽനിന്ന് ഹംസരഥ

ത്തിൽ പള്ളിയിലേക്ക് ആഘോഷമായ സ്വീകരണം നൽകി. തുടർന്നു ചേർന്ന സമ്മേളനത്തിൽ പ. ബാവാ ആദ്ധ്യക്ഷം വഹിച്ചു. ആരോഗ്യവകുപ്പുമന്ത്രി R.രാമചന്ദ്രൻനായർ സമ്മേളനം ഉത്ഘാടനം ചെയ്തു. പീലിപ്പോസ് മാർ ക്രിസോസ്റ്റം സഫറഗൻ മെത്രാപ്പോലീത്താ, തിരുവല്ലാ രൂപതാദ്ധ്യക്ഷൻ ഗീവർഗീസ് മാർ തീമോത്തിയോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ, തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ, ഗീവർഗീസ് മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ, മന്ത്രി ഉമ്മൻചാണ്ടി, ശോഭന ജോർജ് M.L.A., കുമാരി സജന എൽസ കോശി, തെയോഫോറോസ് റമ്പാൻ കോറെപ്പിസ്കോപ്പാ എന്നിവർ ആശംസാപ്രസംഗം നടത്തി.

ഫാ. റ്റി. ജി. സഖറിയാ സ്വാഗതവും, വികാരി ഫാ. ജോസ് പെരുമാൾ കൃതജ്ഞതയും പറഞ്ഞു. 10 ലക്ഷം രൂപാ ചെലവാക്കി പുതുക്കി പണികഴിപ്പിച്ച പള്ളിപണികമ്മററിയുടെ ട്രഷറാർ മി. തോമസ് കുതിരവട്ടവും സെക്രട്ടറി മി. പി. വി. സഖറിയായും ആയിരുന്നു. തുടർന്നു സന്ധ്യാനമസ്ക്കാരത്തിനുശേഷം പള്ളികൂദാശയുടെ ഒന്നാം ഭാഗം നടത്തി. 14–ാം തീയതി രാവിലെ കൂദാശയുടെ രണ്ടാം ഭാഗം നടത്തിയശേഷം പ. ബാവാ തിരുമനസിലെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നുമ്മേൽ കുർബാന അർപ്പിക്കപ്പെട്ടു.

## മാർഗനിർദ്ദേശക ക്യാമ്പ്

കോട്ടയം: ആത്മാഭിമാനവും പരസ്പര വിശ്വാസവും സാമൂഹ്യ ഭദ്രതയ്ക്ക് അത്യന്താപേക്ഷിതമെന്ന് പൗലൂസ് മാർ പക്കോമിയോസ് എപ്പിസ്ക്കോപ്പ പ്രസ്താവിച്ചു. ദൈവാശ്രയത്തിലും സാമൂഹിക പ്രതിബദ്ധതയിലും ജീവിതം പടുത്തുയർത്തണമെന്ന് അദ്ദേഹം വിദ്യാർത്ഥികളെ ഉൽബോധിപ്പിച്ചു.

സോഫിയാ സെൻററിൽ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനത്തിൻെറ പത്താംസ്ററാൻഡാർഡ് വിദ്യാർത്ഥികൾക്കുള്ളമാർഗ്ഗനിർദ്ദേശ ക്യാമ്പിൽ സമാപനപ്രസംഗം നടത്തുകയായിരുന്നു അദ്ദേഹം.

പ്രൊഫ. ജോസഫ് കെ. അലക്സാണ്ടർ അദ്ധ്യക്ഷത വഹിച്ച യോഗത്തിൽ റവ. ഡോ.എം. ഒ. ജോൺ, നടുവട്ടം സത്യശീലൻ, അനിൽ ഏലിയാസ്, ആഷ സൂസൻതോമസ്, സജിലജോർജ്, സാം ടി. പട്ടന്താനം, ടെജു പി. തോമസ് തുടങ്ങിയവരും പ്രസംഗിച്ചു. പ്രസ്ഥാനം ജനറൽസെക്രട്ടറി ഫാദർ ജോൺ തോമസ് സ്വാഗതവും പ്രോഗ്രാം സെക്രട്ടറി കെ. സി. സഖറിയ കൃതജ്ഞതയും പറഞ്ഞു.

## കാഴ്ചയില്ലാത്ത കുട്ടികൾക്കു പഠിക്കുവാൻ അവസരം

കങ്ങഴ എം. ജി. ഡി. എം. ആശുപത്രിയോടനുബന്ധിച്ചു നടത്തുന്ന ബസേലിയോസ് ഇംഗ്ലീഷ് സ്ക്കൂളിൽ (Baselios English School) കാഴ്ചയില്ലാത്ത കുട്ടികൾക്കും സാധാരണ കുട്ടികളുടെ കൂടെ പ്രവേശനം നൽകിവരുന്നു. കേരളത്തിൽ ഇത്തരത്തിലുള്ള ഏക English Medium സ്ക്കൂളാണിത്.

മററുള്ള വിദ്യാലയങ്ങളിൽനിന്നു വിഭിന്നമായ ഒരു പഠനരീതിയാണ്, കാഴ്ചയില്ലാത്ത കുട്ടികൾക്കുവേണ്ടി ഇവിടെ ആവിഷ്ക്കരിച്ചിട്ടുള്ളത്. അവരെ മററു കുട്ടികളിൽനിന്നു വേർതിരിക്കാതെ, ആ കുട്ടികളോടൊപ്പം ക്ലാസുകളിലിരുത്തി പഠിപ്പിക്കുന്നു.

പ്രത്യേക പരിശീലനം ലഭിച്ച ഒരു റിസോഴ്സ് ടീച്ചർ (Resource Teaeher) ഈ കുട്ടികളുടെ പഠനത്തിൻെറ മേൽനോട്ടം വഹിക്കുന്നു. അവരെ 'BRAILLE' ലിപി എഴുതുവാനും വായിക്കുവാനും അഭ്യസിപ്പിക്കുന്നു.

1984–ലാണ് ഈ വിധത്തിലുള്ള സംയോജിത വിദ്യാഭ്യാസപരിപാടി Baselios English School–ൽ ആരംഭിച്ചത്. അന്നു ചേർന്ന കുട്ടികൾ എട്ടും ഒമ്പതും സ്ററാൻഡേർഡു (Standard) കളിൽ പഠിക്കുന്നു. അവരിൽ ചിലർ പഠനത്തിൽ തങ്ങളുടെ കാഴ്ചയുള്ള സഹപാഠികളോടൊപ്പമോ, അവരെക്കാൾ മുൻപന്തിയിലൊ നിൽക്കുന്നു എന്നതു പ്രസ്താവ്യമാണ്.

സ്ക്കൂളിനോടു ചേർന്നു നടത്തുന്ന Boarding–ൽ കാഴ്ചയില്ലാത്ത കുട്ടികൾക്ക് താമസിക്കാനുള്ള സംവിധാനമുണ്ട്. ഇവിടെ അവർ മററു കുട്ടികളോടൊപ്പം കളിച്ചും രസിച്ചും കഴിയുന്നു.

കാഴ്ചശക്തിയില്ലാത്ത കുട്ടികളുടെ മാതാപിതാക്കൾക്ക് ഈ സൗകര്യങ്ങൾ പ്രയോജനപ്പെടുത്താവുന്നതാണ്.

Headmaster, Baselios English School,
Devagiri, Kangazha, 686 555

## കുരിശിൻതൊട്ടി കൂദാശ

മെഴുവേലി ഹോളി ഇന്നസെൻറ് ഓർത്തഡോക്സ് പള്ളി തട്ടാശ്ശേരിയിൽ ശ്രീ. യോഹന്നാൻ വർക്കി പന്തളം–ആറന്മുള റോഡ് സൈഡിൽ പൂവണ്ണുംമൂടു ജംഗ്ഷനിൽ പടുത്തുയർത്തിയ മാർ ഗീവർഗീസ് സഹദായുടെ നാമത്തിലുള്ള കുരിശിൻതൊട്ടിയുടെ കൂദാശ മേയ് 7–ാം തീയതി ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ് തിരുമനസ്സുകൊണ്ട് നിർവ്വഹിച്ചു. കുരിശിൻതൊട്ടിയുടെ താക്കോൽ ശ്രീ. യോഹന്നാൻ വർക്കി അഭിവന്ദ്യ തിരുമേനിയെ ഏല്പിക്കുകയും തിരുമേനി അത് ഇടവകവികാരിയെ ഏല്പിക്കുകയും ചെയ്തു. ശ്രീ. യോഹന്നാൻ വർക്കിയെ തിരുമേനി അഭിനന്ദിച്ചു.

# സൺഡേസ്ക്കൂൾ വാർത്തകൾ

(1) നിര്യാണത്തിൽ അനുശോചനം: പതിനെട്ടു വർഷക്കാലം പൗരസ്ത്യ ഓർത്തഡോക്സ് സൺഡേസ്ക്കൂൾ അസോസിയേഷന്റെ ഡയറക്ടർ ജനറലായി പ്രശംസാർഹമായ സേവനം നിർവ്വഹിച്ച സി. വി. ജോർജ് കോറെപ്പിസ്ക്കോപ്പായുടെ നിര്യാണത്തിൽ സൺഡേസ്ക്കൂൾ പ്രസ്ഥാനത്തിനുള്ള നിർവ്യാജദു:ഖം രേഖപ്പെടുത്തുകയും പരേതന്റെ ആത്മാവിനു നിത്യശാന്തി നേരുകയും ചെയ്യുന്നു. സഭയിൽ സമാധാനം കൈവന്ന ശേഷം ബ: അച്ചന്റെ സുധീരമായ നേതൃത്വം സൺഡേസ്ക്കൂൾ രംഗത്തുമാത്രം ഒതുങ്ങിനില്ക്കുന്നതല്ലായിരുന്നു. സംസ്ഥാന അവാർഡുനേടിയ ഒരു പ്രശസ്താദ്ധ്യാപകൻ നാടിന്റെ നാനാമുഖമായ വികസനത്തിനുവേണ്ടി യത്നിച്ച സാമൂഹ്യ പ്രവർത്തകൻ, സുറിയാനിഭാഷാ പണ്ഡിതൻ, മികച്ച വാഗ്മി എന്നീ നിലകളിൽ അദ്ദേഹം ശോഭിച്ചിരുന്നു.

(2) സ്കോളർഷിപ്പ്: സൺഡേസ്ക്കൂൾ പഠനത്തിൽ ഉത്സാഹികളായ വിദ്യാർത്ഥികൾക്ക് കോളേജ് വിദ്യാഭ്യാസത്തിൽ അവരെ സഹായിക്കത്തക്കവിധം ഒരു പുതിയ സ്ക്കോളർഷിപ്പ് നൽകാൻ തക്കവണ്ണം ഒരു എൻഡോവ്മെന്റ് സ്ഥാപിക്കാൻ ദോഹയിൽ Q G·P.C–യിൽ ഉദ്യോഗസ്ഥനും, കാറാനം സ്വദേശിയുമായ ശ്രീമാൻ അച്ചൻകുഞ്ഞ് സന്നദ്ധത പ്രകടിപ്പിച്ചിരിക്കുന്നു. സ്ക്കോളർഷിപ്പ് കൊടുക്കുന്നതിനുള്ള വ്യവസ്ഥകൾ, മാനദണ്ഡങ്ങൾ മുതലായ കാര്യങ്ങളെപ്പറ്റി തീരുമാനമെടുക്കാൻ സൺഡേസ്ക്കൂൾ എക്സിക്യൂട്ടീവ് കമ്മററി, ഒരു വിദഗ്ദ്ധസമിതിയെ നിയമിച്ചു. പ്രതിവർഷം 5000 രൂപാ ലഭ്യമാകുന്ന ഒരു സ്ക്കോളർഷിപ്പായിരിക്കും ഇത്.

(3) അമേരിക്കയിലുള്ള നമ്മുടെ സൺഡേസ്ക്കൂൾ, ഇൻഡ്യയിലുള്ള നമ്മുടെ വിദ്യാർത്ഥികൾക്ക് കോളേജ് വിദ്യാഭ്യാസത്തിന് സ്ക്കോളർഷിപ്പ് ഏർപ്പെടുത്തിയിട്ടുള്ളതിനെപ്പററി കഴിഞ്ഞ മാർച്ചുമാസം 'മലങ്കരസഭ'യിൽ പ്രസിദ്ധീകരിച്ചിട്ടുള്ളത് തല്പരരായ ഏവരുടെയും ശ്രദ്ധയിൽ വരുത്തുന്നു. ഓരോ ഭദ്രാസനത്തിൽനിന്നും ഒരാൾക്കുവീതവും, സ്ലീബാദാസ സമൂഹാംഗങ്ങളുടെയും, സഭയിലെ ശുശ്രൂഷക സംഘടനയുടെയും അംഗങ്ങളിൽപ്പെട്ടവർക്കും ഈ സ്ക്കോളർഷിപ്പ് ലഭിക്കുന്നതാണ്. അതതു ഭദ്രാസന ഡയറക്ടർവഴി സൺഡേസ്ക്കൂൾ ഡയറക്ടർ ജനറലിന്റെ ഓഫീസിലേക്ക് എത്രയുംവേഗത്തിൽ അപേക്ഷകൾ സമർപ്പിക്കുക. ആയിരംരൂപയാണ് ഒരാൾക്കു നൽകപ്പെടുന്നത്.

(4) വാർഷികപ്പൊതുയോഗം: നമ്മുടെ അസോസിയേഷന്റെ വാർഷികപ്പൊതുയോഗം ജൂൺ 11–ാംതീയതി ശനിയാഴ്ച ദേവലോകത്തുള്ള കാതോലിക്കേററ് ഓഡിറേറാറിയത്തിൽവച്ച് നടക്കുന്നതാണ്. സമ്മാനദാനങ്ങൾ പ്രസ്തുത സമ്മേളനത്തിൽ നൽകപ്പെടുന്നതിനു പുറമേ, വാർഷിക റിപ്പോർട്ട്, വരവുചെലവുകണക്ക്, ബജററ് തുടങ്ങിയവ അവതരിപ്പിച്ച് അംഗീകരിക്കുന്നതുമാണ്. ബന്ധപ്പെട്ട ഏവരും കൃത്യസമയത്ത് എത്തി പ്രസ്തുത സമ്മേളനം വിജയിപ്പിക്കണമെന്നറിയിക്കുന്നു.

(5) സൺഡേസ്ക്കൂൾ പന്ത്രണ്ടാംക്ലാസിലെ പാഠപുസ്തകത്തിന്റെ രണ്ടാംഭാഗം പ്രസിദ്ധീകരിച്ചുകഴിഞ്ഞു. പുസ്തകങ്ങൾ കേന്ദ്രഓഫീസിൽനിന്നു ലഭിക്കുന്നതാണ്.

സ്നേഹിതരേ,

കഴിഞ്ഞ ലക്കത്തിൽ വാർത്തകൾ നൽകിയത് വൈകിപ്പോയതിനാൽ മാസികയിൽ ചേർക്കുവാൻ കഴിഞ്ഞില്ല എന്നു മനസിലാക്കുന്നു. സൺഡേസ്ക്കൂൾ പ്രവർത്തനങ്ങളെപ്പററി ക്രമമായി മാസികയിൽകൂടി അറിയുവാൻ താല്പര്യപ്പെടുന്നവർ അനേകരാണ്. ഓരോ സൺഡേസ്ക്കൂളും മാസികയുടെ വരിക്കാരായി ചേരണമെന്ന് മുന്നൊരു കത്തിൽ ആവശ്യപ്പെട്ടിരുന്നല്ലോ.

## സൺഡേസ്ക്കൂൾ ദിനപ്പിരിവ്

മെയ് 22–ാം തീയതി പെന്തിക്കൊസ്തി ഞായറാഴ്ച സൺഡേസ്ക്കൂൾ ദിനമായി എല്ലാ പള്ളികളിലും ആചരിക്കണമെന്നും ആ ദിവസത്തെ പള്ളിക്കാണിക്ക സൺഡേസ്ക്കൂൾ പ്രസ്ഥാനത്തിനു നൽകണമെന്നും, സൺഡേസ്ക്കൂൾ പ്രവർത്തകർ വിതരണം ചെയ്യുന്ന കവറുകളിൽ എല്ലാ സഭാമക്കളും അവരുടെ വ്യക്തിപരമായ സംഭാവനകൾ നൽകി പ്രസ്ഥാനത്തെ സഹായിക്കണമെന്നും ബാവാ തിരുമേനിയുടെ കല്പനയിൽ ഉള്ളതാണ്. ഓരോ ഹെഡ്മാസ്റററും ഇക്കാര്യത്തിൽ ഉത്സാഹപൂർവം ശ്രദ്ധിച്ച് പള്ളിയിൽനിന്നുള്ള കാണിക്കയും കവർ പിരിവുകളും പൂർത്തിയാക്കി ഇൻസ്പെക്ടറന്മാർ മുഖേന കേന്ദ്രത്തിൽ യഥാസമയം എത്തിച്ചുതരുവാൻ ശ്രമിക്കുമല്ലോ. കേന്ദ്രത്തിന്റെ മുഖ്യമായ വരുമാനമാണിത് എന്നോർമ്മപ്പെടുത്തുന്നു.

ജീവകാരുണ്യദിനത്തിലെ (ജനുവരിയിൽ നടന്നത്) സൺഡേസ്ക്കൂൾ സ്തോത്രകാഴ്ച അയച്ചുതരാത്ത സ്ക്കൂളുകൾ ഇനിയും പലതുണ്ട്. അവസാനമായി ഇപ്പോൾ അറിയിക്കുകയാണ് ജൂൺ മുപ്പതിന് മുമ്പ് നിർബന്ധമായും അത് കേന്ദ്രത്തിൽ അയച്ചിരിക്കണം.

സ്നേഹാശംസകളോടെ

കർത്തൃശുശ്രൂഷയിൽ

യോശുവ അച്ചൻ

# അദ്ധ്യക്ഷപ്രസംഗം

(5-ാം പേജിൽനിന്നും തുടർച്ച)

മ്പോൾ പരമകാരുണികനായ സർവ്വശക്തനാം ദൈവത്തെ എത്രതന്നെ മഹത്വപ്പെടുത്തിയാലും മതിയാകുന്നില്ല. തുടർന്നും ദൈവത്തിന്റെ കൃപയ്ക്കായി നമുക്കു പ്രാർത്ഥിക്കാം.

വാത്സല്യമുള്ളവരെ, നാം ഇപ്പോൾ എൺപതാം വയസ്സിൽ പ്രവേശിച്ചിരിക്കുകയാണല്ലോ. നമ്മുടെ ഈ വാർദ്ധക്യസമയത്ത് നമുക്ക് എപ്പോഴുമുള്ള ചിന്ത നമ്മുടെ സഭയുടെ ഭാവിയെ കുറിച്ചാണ്. പുരാതനവും ആഗോളവ്യാപകവുമായ ഒരു ക്രിസ്തീയസഭയെന്ന നിലയിൽ നമ്മുടെ പ്രവർത്തനശൈലി ശരിയായ രീതിയിൽ ക്രമീകരിച്ച് സഭയ്ക്കും സമൂഹത്തിനും, നന്മയും പുരോഗതിയും കൈവരുത്തുവാൻ വേണ്ട ശ്രമം നടത്തേണ്ടതുണ്ട്: മനുഷ്യരുടെ ഇടയിൽ ആത്മീയമായ ഒരു നവോത്ഥാനം ഉണ്ടാകേണ്ടത് ആവശ്യമാണ്. അത്ധ്യാത്മികതയും, ധാർമ്മികതയും ക്ഷയിച്ചിട്ട് അധർമ്മത്തിനും, അനീതിക്കും, സ്വാർത്ഥതയ്ക്കും, അക്രമത്തിനും കൂടുതൽ പ്രാബല്യം സിദ്ധിക്കുന്ന കാലമാണിത്. തിന്മയെ നന്മകൊണ്ട് പോരാടുന്ന ഒരു പുതിയ ആദ്ധ്യാത്മികത ഭാരതത്തിലും ലോകമൊക്കെയും നാം വളർത്തിയെടുക്കണം. അസത്യത്തിനെതിരെ സത്യംകൊണ്ടും അനീതിക്കെതിരെ നീതികൊണ്ടും വിദ്വേഷത്തിനെതിരെ സ്നേഹംകൊണ്ടും നാം പൊരുതണം.

ക്രിസ്തുവിലുള്ള സഭൈക്യം ഇന്ന് ദൈവകാരുണ്യംകൊണ്ട് പുരോഗതി പ്രാപിച്ചുവരുന്നതിൽ നാം അതിയായി സന്തോഷിക്കുന്നു. എല്ലാ ക്രൈസ്തവസഭകളും കഴിയുന്നത്ര സഹകരിച്ച് പ്രവർത്തിക്കുവാനും സഭയുടെ പരസ്പര ഐക്യം കൂടുതൽ പ്രകടമാക്കുവാനും നാം എപ്പോഴും ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു. സഹോദരീസഭകളിലെ പ്രതിനിധികളോടും ഒരുമിച്ച് ക്രിസ്തുവിലുള്ള സഭൈക്യത്തെ ദൃഢമാക്കുവാനുള്ള എല്ലാ സംരംഭങ്ങളിലും സഹകരിച്ചു പ്രവർത്തിക്കുവാൻ നമ്മൾ തയ്യാറാകണം.

അടുത്തകാലത്തായി സഭയിൽ വിവിധ മണ്ഡലങ്ങളിലെ പ്രവർത്തനങ്ങൾ ഊർജ്ജിതപ്പെടുത്തുന്നതിനും ഒരു ആദ്ധ്യാത്മിക ഉണർവ് കൈവരുത്തുവാനുമുള്ള ശ്രമത്തിന് തുടക്കം കുറിക്കുവാനും സാധിച്ചു എന്നുള്ളതിലുപരി, സഭയ്ക്കും സമൂഹത്തിനും പ്രയോജനകരമായ രീതിയിൽ പുരോഗമനപരമായ പല നൂതന ആശയങ്ങളും ഉൾക്കൊണ്ടുകൊണ്ട് പല പദ്ധതികളും ആസൂത്രണം ചെയ്ത് നടപ്പിലാക്കുവാനുള്ള മാർഗ്ഗങ്ങൾ ആരായുവാൻ സാധിച്ചു എന്നത് നമ്മുടെ ശുഭാപ്തി വിശ്വാസത്തിന് വഴിതെളിക്കുന്ന കാര്യമാണ്.

പാവപ്പെട്ടവർക്കുവേണ്ടിയുള്ള ഭവനനിർമ്മാണ സഹായപദ്ധതിയും, നിർദ്ധനരായ പെൺകുട്ടികളുടെ വിവാഹം നടത്തുന്നതിനു വേണ്ടിയുള്ള സമൂഹ വിവാഹപദ്ധതിയും, അവശത അനുഭവിക്കുന്ന രോഗികൾക്കുവേണ്ടിയുള്ള ചികിത്സാ സഹായപദ്ധതിയും മററും നിങ്ങൾക്ക് അറിവുള്ളതാണല്ലോ. ആന്ധ്രാ പ്രദേശത്തുണ്ടായ ഭൂകമ്പംമൂലം ദുരിതമനുഭവിക്കുന്നവരുടെ പുനരധിവാസ പദ്ധതികൾക്കായി 21 ലക്ഷം രൂപാ നമ്മുടെ സഭയിൽനിന്നും നൽകുവാൻ സാധിച്ചു. വിദ്യാഭ്യാസരംഗത്തു, ആതുരസേവനരംഗത്തും, ജീവകാരുണ്യ പ്രവർത്തനങ്ങൾക്കും കൂടുതൽ ശ്രദ്ധ ചെലുത്തുന്നുമുണ്ട്.

സഭയിൽ വിവിധതലത്തിലുള്ള അഭിപ്രായവ്യത്യാസങ്ങളും വഴക്കുകളും മററും അവസാനിപ്പിക്കുന്നതിനുവേണ്ടിയുള്ള അനുരഞ്ജന സമിതിയുടെ പ്രവർത്തനവും കുറെയൊക്കെ വിജയിച്ചുഎന്നതും എടുത്തുപറയേണ്ടതുണ്ട്. അനേക വർഷങ്ങളായി അസോസ്യേഷൻ യോഗങ്ങളിൽ പ്രതിപുരുഷന്മാരെ അയയ്ക്കുവാൻ സാധിക്കാതിരുന്ന പല ഇടവക പള്ളികളിൽനിന്നുമുള്ള പ്രതിനിധികൾ ഇന്നത്തെ യോഗത്തിൽ പങ്കെടുക്കുന്നു എന്നു കാണുന്നത് നമുക്കേവർക്കും സന്തോഷത്തിന് വകനൽകുന്ന കാര്യമാണ്.

ഈവക കാര്യങ്ങളിൽ ഇനിയും നമ്മൾ വളരെയേറെ മുന്നേറേണ്ടതായിട്ടുണ്ട് എന്ന് നിങ്ങളെ ഓർമ്മിപ്പിച്ചുകൊണ്ടും, നിങ്ങളുടെ ചുമതലകളിലേക്കും, കടമകളിലേക്കും ശ്രദ്ധ ചെലുത്തിക്കൊണ്ടും നിങ്ങൾ ഏവരുടെയും താല്പര്യവും, നേതൃത്വവും, പങ്കാളിത്തവും പ്രതീക്ഷിച്ചുകൊണ്ടും ചില വസ്തുതകൾ ചൂണ്ടിക്കാട്ടി എന്നുമാത്രം.

1994 ''കുടുംബവർഷ''മായും, ''ലഹരിവിമുക്ത വർഷ''മായും പ്രഖ്യാപിക്കപ്പെട്ടിട്ടുണ്ടല്ലോ. വ്യക്തികളുടെ കൂട്ടായ്മയും സ്നേഹത്തിന്റെ സമൂഹവുമാണ് കുടുംബം. സ്നേഹത്തിന്റെയും ഐക്യത്തിന്റെയും ശുശ്രൂഷയാണ് കുടുംബത്തിന് പ്രധാനമായും നിർവ്വഹിക്കുവാനുള്ളത്. സഭയുടെ പാരമ്പര്യവും ചൈതന്യവും നന്നായി മനസ്സിലാക്കി അത് വരുംതലമുറയിലേക്ക് കൈമാറുകയും ചെയ്യേണ്ടത് കുടുംബത്തിന്റെ ഒരു വലിയ ദൗത്യംതന്നെയാണ്. കുടുംബത്തിലൂടെ സമൂഹത്തെ നവീകരിച്ച് സംശുദ്ധമാക്കുവാനും ദൈവത്തെ കണ്ടെത്തുവാനുമുള്ള ഒരു അവസരമായി നാം ഇതിനെ കാണണം. ദൈവം സത്യത്തിന്റെയും, നീതിയുടെയും, സ്നേഹത്തിന്റെയും, കരുണയുടെയും, ധർമ്മത്തിന്റെയും, ഐക്യത്തിന്റെയും എല്ലാം ദൈവമല്ലോ. ദൈവഹിതം നമ്മിൽകൂടെ നടപ്പാക്കുന്നതിനായി നാം ഒരുക്കമുള്ളവരായിരിക്കണം. അതിനായി ആത്മാർത്ഥമായി ശ്രമിക്കണം.

മദ്യപാനവും മയക്കുമരുന്നുപയോഗവും നമ്മുടെ സമൂഹത്തെ ഗ്രസിച്ചിരിക്കുന്ന ഏററവും വലിയ ശാപമാണ്. ഈ വിപത്തിനെതിരെ നാം പോരാടേണ്ടിയിരിക്കുന്നു. അതുപോലെതന്നെ വിദ്യാലയങ്ങളെ രാഷ്ട്രീയ വിമുക്തമാക്കുവാൻ ഒരു സംഘടിതശ്രമംതന്നെ ആവശ്യമാണ്. സമൂഹത്തിന് പൊതുവെയും, യുവജനങ്ങൾക്ക് പ്രത്യേകമായും ശരിയായ നേതൃത്വവും, മാർഗ്ഗനിർദ്ദേശങ്ങളും നൽകുവാൻവേണ്ടി നാം ഉണർന്ന് പ്രവർത്തിക്കണം.

പ്രിയപ്പെട്ടവരെ, മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാധികാര സമതിയാണ് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ. 22 ലക്ഷം ജനങ്ങളെ പ്രതിനിധീകരിച്ച് നാലായിരത്തോളം അംഗങ്ങൾ ഉൾപ്പെടുന്നതാണ് മലങ്കര അസോസ്യേഷൻ. ഏററവും വലിയ ജനായത്ത സമ്പ്രദായം തെരഞ്ഞെടുപ്പുകളിൽ വർത്തിക്കുന്ന ഏക സഭയാണ്, മലങ്കരസഭ. നമ്മുടെ സഭ ഒരു എപ്പിസ്ക്കോപ്പൽ സഭയാണ്. എപ്പിസ്കോപ്പസിയും, ജനായത്തവും മനോഹരമായി ഒരുമിച്ച് ഇണക്കി ചേർത്തിട്ടുള്ള വിശിഷ്ടമായ ഒരു ഭരണസംവിധാനമാണ് നമുക്കുള്ളത്.

കാതോലിക്കായുടെയും, മലങ്കര മെത്രാപ്പോലീത്തായുടെയും തെരഞ്ഞെടുപ്പും ആ സ്ഥാനങ്ങളിലേക്കുള്ള പിൻഗാമിയുടെ തെരഞ്ഞെടുപ്പും, വൈദിക ട്രസ്ററിയുടെയും അത്മായ ട്രസ്ററിയുടെയും തെരഞ്ഞെടുപ്പും, മാനേജിംഗ് കമ്മററിയിലേക്ക് തെരഞ്ഞെടുക്കപ്പെടേണ്ട അംഗങ്ങളുടെ തെരഞ്ഞെടുപ്പും എല്ലാം മലങ്കര അസോസ്യേഷൻ യോഗത്തിലാണല്ലോ നടക്കുന്നത്. 1934–ൽകൂടിയ അസോസ്യേഷൻ യോഗം പാസ്സാക്കിയ സഭാഭരണഘടനയും 1970 മുതൽ നിലവിലുള്ളതും അംഗീകരിക്കപ്പെട്ടതുമായ നടപടിച്ചട്ടങ്ങളും അനുസരിച്ചാണല്ലോ മലങ്കര അസോസ്യേഷൻ യോഗങ്ങൾ കൂടുന്നതും തെരഞ്ഞെടുപ്പുകൾ നടത്തുന്നതും.

മലങ്കര അസോസ്യേഷന് സഭാ ഭരണഘടനയിൽ പ്രത്യേകമായ ഒരു സ്ഥാനമുണ്ടെന്നുള്ളകാര്യം വിസ്മരിക്കാവുന്നതല്ല. മലങ്കര സുറിയാനിക്രിസ്ത്യാനി അസോസിയേഷൻെറ അംഗങ്ങളായ നിങ്ങളുടെ ഭാരിച്ച ഉത്തരവാദിത്വങ്ങളെ സംബന്ധിച്ച് നിങ്ങൾ തികച്ചും ബോധവാന്മാരാണെന്ന് നമുക്ക് ഉറപ്പുണ്ട്. സഭാഭരണഘടനപ്രകാരം നിങ്ങളെ ഭരമേല്പിച്ചിരിക്കുന്ന പരിപാവനമായ കർത്തവ്യത്തിൻെറ നിർവ്വഹണത്തിനാണല്ലോ നിങ്ങൾ ഇവിടെ സമ്മേളിച്ചിരിക്കുന്നത്. മാനേജിംഗ് കമ്മററിയിലേക്ക് 36 പട്ടക്കാരെയും 72 അയ്മേനികളെയുമാണ് നിങ്ങൾ ഇന്ന് തെരഞ്ഞെടുക്കേണ്ടത്. നിങ്ങൾ തെരഞ്ഞെടുക്കുന്ന അംഗങ്ങൾ ഉൾപ്പെട്ട മാനേജിംഗ് കമ്മററിയാണല്ലോ അസോസ്യേഷൻ സെക്രട്ടറിയെ തെരഞ്ഞെടുക്കുന്നത്. ഭാഗ്യസ്മരണാർഹനായ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ വിശേഷിപ്പിച്ചിട്ടുള്ളതുപോലെ ''നമ്മുടെ ഒരു കാവലും സഹായിയും, മാർഗ്ഗദർശിയും'' ആണല്ലോ മലങ്കര സഭാമാനേജിംഗ്കമ്മററി. സഭാകാര്യങ്ങൾ ചുമതലാബോധത്തോടും, സമർപ്പണ മന:സ്ഥിതിയോടും, സഭാ സ്നേഹത്തോടുംകൂടെ നടത്തിക്കൊണ്ടുപോകുവാൻ കഴിവുള്ള നല്ല വ്യക്തികളായിരിക്കും തെരഞ്ഞെടുക്കപ്പെടുന്നവരെന്ന് നാം പ്രത്യാശിക്കുന്നു.

നിങ്ങൾ ഏവർക്കും, നിങ്ങൾ പ്രതിനിധീകരിക്കുന്ന നമ്മുടെ സഭയിലുള്ള എല്ലാവർക്കും, നമ്മുടെ ശ്ളൈഹിക വാഴ്വുകൾ നാം നൽകുന്നു.

പിതാവും പുത്രനും പരിശുദ്ധറൂഹായുമായ സത്യേക ദൈവമാകുന്ന ത്രിത്വത്തിൻെറ കൃപകളും അനുഗ്രഹങ്ങളും നിങ്ങൾ എല്ലാവരോടും, നിങ്ങളുടെ ഇടവകകളോടും, കുടുംബങ്ങളോടും, നിങ്ങളുടെ എല്ലാ നല്ല പ്രവർത്തനങ്ങളോടും, ഇപ്പോഴും, എല്ലാ കാലങ്ങളിലും, എപ്പോഴും ഉണ്ടായിരിക്കട്ടെ.



## ദേവലോകം അരമനയിൽ ധ്യാനയോഗവും കൺവൻഷനും

പ. പത്രോസ് – പൗലോസ് ശ്ളീഹന്മാരുടെ ഓർമ്മദിനമായ ജൂൺ 29 (ബുധൻ) മുതൽ പ. മാർത്തോമ്മാ ശ്ളീഹായുടെ ഓർമ്മദിനമായ (ദുക്റോനോ)ജൂലൈ 3 (ഞായർ)വരെ ദേവലോകം അരമനയിൽ വെച്ച് ഈ വർഷവും ധ്യാനയോഗവും കൺവൻഷനും നടത്തുന്നതാണ്. ജൂൺ 29 രാവിലെ വി. കുർബാന ഉണ്ടായിരിക്കും. അന്നേ ദിവസം 5 മണിക്കു സന്ധ്യാനമസ്ക്കാരവും തുടർന്ന് ഗാനശുശ്രൂഷയ്ക്കും ശേഷം പ. കാതോലിക്കാബാവാ തിരുമനസുകൊണ്ട് കൺവൻഷൻ ഉൽഘാടനം ചെയ്യും. 30, ജൂലൈ 1, 2 തിയതികളിൽ പകൽ 9.30 മുതൽ 2 മണി വരെ ധ്യാനയോഗവും, വൈകുന്നേരങ്ങളിൽ 6 മുതൽ 8 മണി വരെ കൺവൻഷനും ആയിരിക്കും. നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ, ഫാ. പി. എം. ഫീലിപ്പോസ്, ഫാ. ജോർജ്ജ് പനയ്ക്കാമററം, ഫാ. ഡോ. ജേക്കബ് കുര്യൻ, ഫാ. വർഗീസ് വർഗീസ്, പ്രൊഫ. ററി. ററി. കുര്യാക്കോസ്, ശ്രീ. ററി. ജെ. അലക്സാണ്ടർ, ശ്രീ. പോൾ സിനിരാജ് എന്നിവർ ധ്യാനവും പ്രസംഗവും നയിക്കും. ജൂലൈ 3–ന് രാവിലെ 8.15–നാണ് വി. കുർബാന.

## ശെമ്മാശ്പട്ടം

ശാസ്താംകോട്ട ഹോറേബ് ആശ്രമാംഗങ്ങളായ സി. ദാനിയേൽ, സ്ക്കറിയാ യോഹന്നാൻ, എന്നിവർക്ക് പ. കാതോലിക്കാബാവാ ഏപ്രിൽ 26–ാം തീയതി ആശ്രമ ചാപ്പലിൽവച്ച് ശെമ്മാശ്പട്ടം നൽകി. മാർ എപ്പിപ്പാനിയോസ്, മാർ അന്തോണിയോസ് എന്നീ തിരുമേനിമാരും സന്നിഹിതരായി ശുശ്രൂഷയിൽ സംബന്ധിച്ചിരുന്നു.

## ദലിത് ക്രൈസ്തവ പ്രശ്നം: ജനപ്രതിനിധികൾക്ക് ഒരുലക്ഷം കത്തുകൾ അയയ്ക്കുന്നു

''ദലിത് ക്രൈസ്തവരെ എസ്. സി./എസ്. റ്റി. ലിസ്റ്റിൽ ഉൾപ്പെടുത്തുവാൻ നിയമസഭയിലും പാർലമെൻറിലും എത്രയും വേഗം നിയമ നടപടികൾ ഉണ്ടാക്കുന്നതിന് വ്യക്തിപരമായി താല്പര്യമെടുക്കണമെന്ന് ആവശ്യപ്പെട്ട് കേരളത്തിലെ ജനപ്രതിനിധികളായ എം. പി. മാർക്കും, എം. എൽ. എ. മാർക്കും ഒരുലക്ഷം കത്തുകൾ അയയ്ക്കുന്നു. മെയ് 20-ന് വെള്ളിയാഴ്ച 1000 കേന്ദ്രങ്ങളിൽനിന്നും അതത് നിയമസഭാ പാർലമെൻറ് മെമ്പറന്മാർക്ക് കത്തുകൾ അയയ്ക്കും. ''ആൾ ഇൻഡ്യാ ക്രിസ്ത്യൻ പിപ്പിൾസ് ഫോറം (എ. ഐ. സി. പി. എഫ്) ഡൽഹിയിൽ മാർച്ച് 1-ന് നടന്ന ദേശീയസമ്മേളനം, ദലിത് ക്രൈസ്തവ റാലി എന്നിവയുടെ തുടർച്ചയായാണ് ഓരോ നിയോജക മണ്ഡലത്തിലേയും വോട്ടറന്മാർ ജനപ്രതിനിധികൾക്ക് കത്തുകൾ അയയ്ക്കുന്നത്. മെയ് 27 വെള്ളിയാഴ്ച ജില്ലകൾതോറും കേന്ദ്രസർക്കാർ സ്ഥാപനങ്ങൾക്ക് മുൻപിൽ ശ്രദ്ധ ക്ഷണിക്കൽ ധർണ്ണകൾ നടത്തി.

മതപരമായ വിവേചനം അവസാനിപ്പിച്ച് ദലിത് ക്രൈസ്തവർക്കും ആനുകൂല്യങ്ങൾ നൽകണമെന്നാവശ്യപ്പെട്ട് നടത്തിയ റാലിയെപ്പററിയും ദലിത് ക്രൈസ്തവ പ്രശ്നത്തെപ്പററിയും പാർലമെൻറിലും രാജ്യസഭയിലും കേരള നിയമസഭയിലും സജീവ ചർച്ചകൾക്കിടയാക്കി. അനേകം എം. പി. മാരും കേരള മുഖ്യമന്ത്രിയും പ്രശ്നത്തോട് ആഭിമുഖ്യം പ്രകടിപ്പിച്ചു. 40 വർഷമായി ചിതറിക്കിടന്നിരുന്നതും ഒററപ്പെട്ട സമരരൂപങ്ങളുമായി കണ്ണി മുറിഞ്ഞുനിന്നിരുന്ന ദലിത സംഘങ്ങൾ ഒന്നിച്ച് ഒരു ദേശീയ സമരവേദിയിൽവന്നു. ഭാരതത്തിലെ സഭകൾ പൂർണ്ണ പിൻതുണനൽകി ഇൻഡ്യയിലെ എല്ലാ രാഷ്ട്രീയ പാർട്ടികളും ദലിത് സംഘടനകളും ജനകീയ സംഘങ്ങളും ദലിത് ക്രൈസ്തവ മുന്നേററത്തിൽ അണിചേർന്നു. കത്തോലിക്കാ സഭയും പെന്തക്കോസ്തർ സഭാ വിഭാഗങ്ങളും അണിനിരന്നിരുന്നു.

ലക്ഷ്യം നേടുംവരെ ജനകീയസമരരൂപങ്ങളിൽ ഉറച്ചു നില്ക്കുന്നതിൻെറ ഭാഗമായാണ് കത്തുകൾ എഴുതുന്നത്. ഒരു പ്രദേശത്തെ യുവജന പ്രസ്ഥാനം, സഭാ, ജനകീയസംഘം / പ്രവർത്തകർ ഒന്നിച്ച് എത്തി 50 കാർഡുകൾ വീതം എഴുതി അതത് എം. പി. / എം. എൽ. എ. മാർക്ക് പോസ്ററ് ചെയ്യണം. (എം. പി., എം. എൽ. എ. എന്നിവരുടെ അഡ്രസ്സുകൾ ടെലഫോൺ ഡയറക്ടറിയിലുണ്ട്).

ക്രൈസ്തവ വിശ്വാസപാതയിൽ ഇന്നും സജീവമായി ഉറച്ചുനില്ക്കുന്ന ദലിത് സമൂഹത്തോട് കത്തയയ്ക്കലിലൂടെയുള്ള ഐക്യദാർഢ്യ പ്രഖ്യാപനം ക്രിസ്തുവിലുള്ള വിശ്വാസ ദൃഢതയുടെ പ്രകടനംകൂടിയാണെന്ന് ഓർക്കുമെന്ന് കരുതുന്നു. എല്ലാ സംഘാടക സഹായസഹകരണങ്ങളും പ്രതീക്ഷിക്കുന്നു.

എ. ഐ. സി. എഫിനുവേണ്ടി,
റോയി നെല്ലിക്കാല, കൺവീനർ.

## വിശുദ്ധനാടു സന്ദർശിച്ചു



മൈലപ്ര: കാവതിയിൽ ഫാ. കെ. എം. സഖറിയായയിക്ക് ഗീവർഗീസ് മാർ ദീയസ്ക്കോറോസ് തിരുമേനി കോറെപ്പിസ്ക്കോപ്പാ സ്ഥാനം നൽകി. ഇദ്ദേഹവും വന്ദ്യ ക്രിസ്റേറാഫോറസ് റമ്പാച്ചനും ഒന്നിച്ച് വിശുദ്ധനാടുകൾ സന്ദർശിച്ചു. മടക്കയാത്രയിൽ കെയ്റോയിൽ എത്തി കോപ്റ്റിക് ഓർത്തഡോക്സ് സഭാ പരമാദ്ധ്യക്ഷൻ പ. പോപ്പ് ഷെനൂഡാ തിരുമേനിയുടെ അതിഥികളായി താമസിച്ച് ഈജിപ്തിലെ സന്യാശ്രമങ്ങൾ സന്ദർശിക്കുകയുണ്ടായി.



പ: കാതോലിക്കാബാവായിൽനിന്ന് കശീശാപട്ടം സ്വീകരിച്ച ഫാ. അലക്സാണ്ടർ കൂടാരത്തിൽ. പ: കാതോലിക്കാബാവായുടെ പ്രൈവററു സെക്രട്ടറിയായിരുന്ന ഇദ്ദേഹം അടൂർ കരുവാററ കൂടാരത്തിൽ ശ്രീ കെ. സി. ജോണിൻെറ മകനാണ്.

## വൈദികചരമം



പാമ്പാടി സെ. ജോൺസ് കത്തീഡ്രൽ വികാരി പാമ്പാടിക്കണ്ടത്തിൽ പി. കെ. ഗീവർഗീസ് കോറെപ്പിസ്കോപ്പാ മേയ് 9-ാം തീയതി നിര്യാതനായി. ശവസംസ്കാരം 10-ാം തീയതി ഗീവർഗീസ് മാർ ഈവാനിയോസ്, മാത്യൂസ് മാർ എപ്പിപ്പാനിയോസ് എന്നീ തിരുമേനിമാരുടെ കാർമ്മികത്വത്തിൽ കത്തീഡ്രലിനോടു ചേർന്നു തയ്യാറാക്കിയ കല്ലറയിൽ നടത്തി.

പരേതന്റെ ഭവനത്തിലെ ശുശ്രൂഷകൾക്കു ശേഷം മൃതദേഹം കത്തീഡ്രൽ റോഡിലൂടെ പാമ്പാടി ദയറാ കുരിശിൻതൊട്ടിവരെ നഗരികാണിക്കൽ നടത്തി. വിലാപയാത്രയിലും ശുശ്രൂഷകളിലും അനേകം വൈദികരും വലിയ ഒരു ജനക്കൂട്ടവും സംബന്ധിച്ചിരുന്നു.



## കാതോലിക്കേററ് ഓഫീസിൽ കംപ്യൂട്ടർ

ദേവലോകം കാതോലിക്കേററ് ഓഫീസിൽ കംപ്യൂട്ടർ സ്ഥാപിച്ചു. ജൂൺ 7-ാം തീയതി ചൊവ്വാഴ്ച കംപ്യൂട്ടറിന്റെ ഉൽഘാടനം പരിശുദ്ധ കാതോലിക്കാബാവാ നിർവ്വഹിച്ചു. നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ്, റമ്പാൻ തെയോഫോറോസ് കോർ എപ്പിസ്കോപ്പാ, പി. സി. ഏബ്രഹാം, എം. ററി. പോൾ, പോൾ മത്തായി, അരമന മാനേജർ ഫാ. ററി. ജി. സഖറിയ തുടങ്ങിയവർ ചടങ്ങിൽ സംബന്ധിച്ചു.

## വിദ്യാർത്ഥിപ്രസ്ഥാനം സാഹിത്യശില്പശാല

ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ ജൂൺ 24, 25, 26 തീയതികളിൽ കോട്ടയം സ്ററുഡൻറ് സെൻററിൽ സാഹിത്യശില്പശാല സംഘടിപ്പിക്കുന്നു. പ്രശസ്ത സാഹിത്യകാരന്മാർ ശില്പശാലയ്ക്ക് നേതൃത്വം നൽകും. സ്ക്കൂൾ, കോളേജ് വിദ്യാർത്ഥികൾക്ക് പങ്കെടുക്കാം. താല്പര്യമുള്ളവർ ഫാ. ജോൺ തോമസ്, സെക്രട്ടറി, ഓർത്തഡോക്സ് സ്ററുഡൻറ് സെൻറർ P. B. 610, കോട്ടയം-1 എന്ന വിലാസത്തിൽ ബന്ധപ്പെടുക.



### Baselios Geevarghese II Charity Fund

കോട്ടയം: പ: ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ നാമത്തിൽ ആരംഭിച്ചിട്ടുള്ള Charity Fund-ലേക്ക് അമേരിക്കയിലെ ഫ്ളോറിഡായിൽ ററമ്പായിൽ നിന്ന് മി. തോമസ് വട്ടയ്ക്കാടും ഭാര്യ അമ്മിണിയും 15000 രൂപാ സംഭാവന നൽകിയിരിക്കുന്നു. കഴിഞ്ഞവർഷം 5000 രൂപയുടെ രണ്ട് Chester Electric ലൈററുകൾ ഇവർ കബറുകലേക്കു നൽകുകയുണ്ടായി.

ചാരിററിഫണ്ടിലേക്കുള്ള സംഭാവനകൾ Baselios Geevarghese II Charity Fund എന്നപേരിൽ ചെക്ക് എഴുതി പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ പേർക്ക് അയയ്ക്കണമെന്ന് ചാരിററി ഫണ്ട് കമ്മററിയുടെ പ്രസിഡൻറ് പൗലൂസ് മാർ പക്കോമിയോസ് തിരുമനസ്സുകൊണ്ട് അറിയിക്കുന്നു.



സ്വിററ്സർലണ്ടിലെ ബോസെ ഇൻസ്ററിട്ടൂട്ടിന്റെ എക്യുമിനിക്കൽ പഠനത്തിന്റെ ഭാഗമായി പ്രൊഫ. ജോൺ മാത്യു കൂടാരത്തിൽ (ബസേലിയോസ് കോളജ്, കോട്ടയം) വത്തിക്കാനിൽ മാർപാപ്പായെ സന്ദർശിച്ചപ്പോൾ



സഭയിലെ ഭവനസഹായപദ്ധതിയുടെ രണ്ടാം ഘട്ടത്തിൽ പണികഴിപ്പിച്ച ആദ്യത്തെ ഭവനത്തിന്റെ താക്കോൽ പ. ബാവാ തിരുമേനി അടൂർ കണ്ണൻകോടു പള്ളി സ്പോൺസർ ചെയ്ത ലക്ഷമി എന്ന സ്ത്രീക്ക് നൽകുന്നു. പ്രൊഫ. ഡി. കെ. ജോൺ, മാത്യൂസ് മാർ എപ്പിപ്പാനിയോസ് മെത്രാപ്പോലീത്താ, എ. കെ. തോമസ് (കൺവീനർ), കൊടികുന്നിൽ സുരേഷ് എം. പി., വർഗീസ് പേരയിൽ എന്നിവരാണു സമീപം.

Licence No. 475. 11th APRIL 1946. Registered No. KL KTM-38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM -686 038

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



**JOLLY MATHEWS**
PUNCHAMANNIL
ABUDHABI

Printed and published by Rev. Fr. T. G. Zacharia For Orthodox Viswasa Paripalana Samathy, Kottayam at the Catholicate Press. Kottayam-38 Chief Editor Rev. Dr. Jacob Kurian